# അനുഗ്രഹാശിസുകൾ നൽകിയ പിതാക്കന്മാർ



H.H. Baselios Marthoma Mathews - III



H.G. Kuriakose Mar Clemis



H.G. Dr. Thomas Mar Athanasios



H.G. Dr. Geevarghese Mar Coorilos



H.G. Dr. Yuhanon Mar Chrisostomos



H.G. Dr. Joseph Mar Dionysius



H.G. Dr. Joshua Mar Nicodimos

# വെളിച്ചത്തുരുത്ത്



## മുഖവുര

വന്ദ്യനായ എം.എം. മാത്യു കോർ എപ്പിസ്കോപ്പായുടെ (ഓലിക്കൽ അച്ചൻ) ഒന്നാം ചരമവാർഷികത്തോടനുബന്ധിച്ച് ഒരു സ്മരണിക പ്രസിദ്ധീകരിക്കുന്നതിൽ സന്തോഷിക്കുന്നു. ഇതിന്റെ ഭാഗമാകാൻ സാധിച്ചതിൽ തുമ്പമൺ ഭദ്രാസന വൈദിക സംഘത്തിന് ഏറെ സന്തോഷമുണ്ട്. അരനൂറ്റാണ്ടു കാലം തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ ശുശ്രൂഷ നടത്തിയ അച്ചൻ നൽകിയ ശ്രേഷ്ഠ മാതൃക അനുകരണീയവും ആദരാർഹവുമാണ്. സഭാ പാരമ്പര്യങ്ങളോടും വിശ്വാസസത്യങ്ങളോടും വന്ദ്യ അച്ചനുണ്ടായിരുന്ന തീക്ഷ്ണതയും ഇടവക ജനങ്ങളോടുണ്ടായിരുന്ന കരുതലും സ്നേഹവും ഓർമ്മകളിൽ ഇന്നും സജീവമായി നിലനിൽക്കുന്നു. സുമധുരമായ ഇടപെടൽ,കുലീനമായ നിലപാടുകൾ, സ്നേഹ വാത്സല്യങ്ങൾ പങ്കുവയ്ക്കുന്ന രൂപഭാവവിശേഷങ്ങൾ എല്ലാം അച്ചന്റെ സ്മരണയെ മനസ്സിൽ നിന്നും മായാത്തതാക്കുന്നു. അച്ചന്റെ വ്യക്തിത്വത്തിന്റെ മൗലികതകളും, കർമ്മരംഗങ്ങളുടെ വൈവിദ്ധ്യവും എല്ലാം അനുസ്മരിക്കുന്ന ഈ സ്മരണിക നമുക്ക് മുമ്പിൽ തുറക്കുന്നത് മാതൃകായോഗ്യമായ ഒരു ജീവിതത്തിന്റെ രേഖാ ചിത്രങ്ങളാണ്. ഈ ഉദ്യമത്തിൽ പങ്കാളികളായ ഏവരെയും അനുമോദിക്കുന്നു.തുമ്പമൺ ഭദ്രാസന വൈദിക സംഘത്തിന്റെ ആശംസകൾ അർപ്പിക്കുന്നു.

തുമ്പമൺ ഭദ്രാസന വൈദികസംഘത്തിനുവേണ്ടി,

**ഫാ. ജോൺ ഫിലിപ്പോസ്**
(സെക്രട്ടറി)

E-mail: catholicos@mosc.in
officeofthecatholicos@mosc.in

TELEPHONE: 0481-2574323, 2578500
Website: www.mosc.in

# The Malankara Orthodox Syrian Church

## CATHOLICATE OF THE EAST

**BASELIOS MARTHOMA MATHEWS III**
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN




CATHOLICATE PALACE
KOTTAYAM-686 004
KERALA, INDIA

**മാർച്ച് 23, 2022**

## അനുഗ്രഹ സന്ദേശം

നമ്മുടെ നിലയ്ക്കൽ മെത്രാസനത്തിലെ വയലത്തല ഓലിക്കൽ വന്ദ്യ എം. എം. മാത്യൂസ് കോർ-എപ്പിസ്കോപ്പായുടെ ഒന്നാം ചരമവാർഷികത്തോട് അനുബന്ധിച്ച് ഒരു അനുസ്മരണ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. നമ്മുടെ മുൻഗാമികളായ പരിശുദ്ധ പിതാക്കന്മാരുടെ അനുഗ്രഹവും പരിലാളനയും ധാരാളമായി അനുഭവിച്ച് ദൈവീക ശുശ്രൂഷ അർപ്പിക്കുവാൻ ഭാഗ്യം സിദ്ധിച്ച വൈദികശ്രേഷ്ഠനാണ് വന്ദ്യ ഓലിക്കൽ അച്ചൻ. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയായി ശുശ്രൂഷ ചെയ്യുമ്പോൾ പിറവം പള്ളിയിൽ വച്ചു അദ്ദേഹത്തിന് ക്രൂരമായി മർദ്ദനമേറ്റു. സഹനത്തിന്റെ അജപാലകൻ എന്നറിയപ്പെടുന്ന വന്ദ്യ അച്ചൻ മലങ്കര സഭയുടെ അഖണ്ഡതക്കും ഐക്യത്തിനും സമാധാനത്തിനും വേണ്ടി കർമ്മ നിരതനായി പ്രവർത്തിച്ചു. നിലപാടുകളിൽ കാർക്കശ്യ സ്വഭാവം പുലർത്തിയിരുന്നു, അതേസമയം ആരാധനാകാര്യങ്ങളിൽ വിട്ടുവീഴ്ചയില്ലാത്ത പ്രകൃതക്കാരനുമായിരുന്നു. പരിചയപ്പെടുന്ന ആരേയും തന്റെ സുഹൃദ് വലയത്തിലാക്കുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് പ്രശംസനീയമാണ്.

പരിശുദ്ധ സഭയുടെ മദ്രാസ്, തുമ്പമൺ, നിലയ്ക്കൽ മെത്രാസനങ്ങളിൽ വന്ദ്യ അച്ചന്റെ പ്രവർത്തനങ്ങൾ സജീവമായി വ്യാപിച്ചിരുന്നു. പരിശുദ്ധ സഭയുടെ മാനേജിംഗ് കമ്മറ്റിയിലും അച്ചന്റെ സംഭാവനകൾ ലഭ്യമായി. അച്ചൻ ശുശ്രൂഷ അർപ്പിച്ച ദേവാലയങ്ങളുടെ സർവ്വതോന്മുഖമായ വികസനത്തിന് അദ്ദേഹത്തിന്റെ ഊർജ്ജസ്വലമായ നേതൃത്വം സഹായകമായിട്ടുണ്ട്. പ്രത്യേകിച്ച് മാക്കാംകുന്ന് കത്തീഡ്രൽ ദേവാലയത്തിലെ ശുശ്രൂഷാകാലത്ത് മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ പ്രസിഡന്റ് എന്ന നിലയിലുള്ള പ്രവർത്തനം സഭാതലത്തിൽ അദ്ദേഹത്തെ കൂടുതൽ ശ്രദ്ധേയനാക്കി.

ഒരു ദേശത്തിന് ദൈവം നൽകുന്ന വലിയ വരദാനമാണ് ഒരു പുരോഹിതൻ. വിശ്വാസസമൂഹത്തിന് മുമ്പേ നടന്ന് ശുശ്രൂഷ ചെയ്യുന്ന പുരോഹിതൻ, ശുശ്രൂഷ ചെയ്യുന്ന ഇടവകയെ മാത്രമല്ല അദ്ദേഹം വസിക്കുന്ന ദേശത്തെ മുഴുവനായും വെളിച്ചത്തിലേക്ക് നയിക്കുന്നവനാണ്. ഒരു പുരോഹിതൻ എന്ന നിലയിൽ ദേവാലയ ശുശ്രൂഷയിൽ മാത്രം ഒതുങ്ങി നിന്നില്ല വന്ദ്യ അച്ചന്റെ കർമ്മപഥങ്ങൾ. സാമൂഹിക രംഗങ്ങളിലും അദ്ദേഹം സജീവ സാന്നിദ്ധ്യമായിരുന്നു. വയലത്തല-കാട്ടൂർ-കീക്കൊഴൂർ പഞ്ചായത്ത് പ്രദേശങ്ങളിലെ സാമൂഹിക-സാംസ്കാരിക-രാഷ്ട്രീയ തലങ്ങളിലെല്ലാം ക്രിയാത്മകമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകി അച്ചൻ മുൻനിരയിൽ തന്നെ ഉണ്ടായിരുന്നു.

96 വർഷം ഈ ഭൂമിയിൽ ഉത്സാഹത്തോടെ ജീവിച്ച് തന്റെ ഇടയ ശുശ്രൂഷ സ്തുത്യർഹമായ നിലയിൽ പൂർത്തീകരിച്ച് സ്വർഗ്ഗീയനാഥന്റെ സന്നിധി പൂകി വിശ്രമിക്കുന്ന വന്ദ്യ ഓലിക്കൽ മാത്യൂസ് കോർ-എപ്പിസ്കോപ്പാ അച്ചന്റെ പാവനസ്മരണയ്ക്കു മുമ്പിൽ പ്രാർത്ഥനാപൂർവ്വം ആദരാജ്ഞലികൾ നാം സമർപ്പിക്കുന്നു. ഈ അനുസ്മരണ ഗ്രന്ഥത്തിന് സർവ്വ മംഗളങ്ങളും നേരുന്നു. ഇതിന്റെ പിന്നിൽ പ്രവർത്തിക്കുന്ന എല്ലാവരേയും നാം അനുമോദിക്കുന്നു. അച്ചന്റെ കുടുംബാംഗങ്ങളെ ദൈവം ആശ്വസിപ്പിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ!

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

# Malankara Orthodox Syrian Church
## Diocese of Thumpamon

www.thumpamon.mosc.in

**KURIAKOSE MAR CLEMIS METROPOLITAN**
BASIL ARAMANA
Pathanamthitta, 689645
Kerala. India.



☎ 0468 2325942
0468 2222243
✉ hgmarclemis@gmail.com

**RE 34/22** **23/03/2022**

നമ്മുടെ സ്നേഹനിധിയായ എം എം മാത്യൂസ് കോർഎപ്പിസ്ക്കോപ്പാ ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടിട്ട് ഒരു വർഷം തികയുകയാണല്ലോ. നമുക്ക് വളരെ ചെറുപ്പം മുതൽ പരിചിതനും സ്നേഹിതനുമായ ഒരു വന്ദ്യ പുരോഹിതൻ, പ്രതിസന്ധിഘട്ടത്തിൽ ഔഗേൻ കാതോലിക്കാ ബാവായോടൊപ്പം അചഞ്ചലമായി നിലകൊണ്ട അച്ചൻ അക്കാലഘട്ടത്തിൽ സഹിച്ച ത്യാഗം വളരെ വലുതാണ്. വേദനകളുടെ നടുവിലും സഭയോടും പിതാക്കന്മാരോടുമുള്ള സ്നേഹം കാത്തു സൂക്ഷിച്ച അദ്ദേഹം നമുക്കേവർക്കും വലിയ മാതൃകയും പ്രചോദനവുമാണ്. ക്രിസ്തീയ ജീവിതം ത്യാഗ പൂർണ്ണമാണെന്ന തിരിച്ചറിവോടെ ഉൾക്കൊണ്ട അച്ചനും കുടുംബവും ഏറെ ആദരവർഹിക്കുന്നു. വൈദീക പാരമ്പര്യമുള്ള ഓലിക്കൽ കുടുംബം സഭയ്ക്കും പ്രത്യേകിച്ച് തുമ്പമൺ ഭദ്രാസനത്തിനും ചെയ്ത സേവനങ്ങളെ നന്ദിയോടെ സ്മരിക്കുന്നു. പുരോഹിതൻ അവന്റേതല്ല ദൈവത്തിന്റേതാണ് എന്ന ബോധ്യം കുറഞ്ഞു പോകുന്ന ഇക്കാലയളവിൽ അച്ചന്റെ ജീവിതം ഉയർത്തുന്ന വെല്ലുവിളി നമുക്ക് ഊർജം പകരട്ടെ. ബഹു.ഓലിക്കൽ അച്ചന്റെ പിതൃ സന്നിധിയിലെ വാസത്തിന്റെ നാളുകളിൽ നിത്യസ്തുതികൾ ഉയരട്ടെ. അച്ചന്റെ ജീവിതം അക്ഷരക്കൂട്ടായി വരും തലമുറയ്ക്ക് പകരുന്ന ഈ ഉദ്യമത്തിന് പ്രാർത്ഥനാശംസകൾ.

കർത്തൃശുശ്രൂഷയിൽ

**കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലിത്ത**

## ഉള്ളടക്കം





# വല്യച്ചൻ : ചില ദീപ്ത സ്മരണകൾ



ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത

എന്നാണ് വല്യച്ചനെ പരിചയപ്പെട്ടത് എന്ന് കൃത്യമായി എനിക്ക് പറയാനാവില്ല. 1998 ൽ വലയത്തല സ്ലീബാ പള്ളിയിൽ പെരുന്നാളിനോടനുബന്ധിച്ച് എത്തിയപ്പോഴായിരിക്കും എന്നാണ് എന്റെ ചിന്ത. വഴിനിശ്ചയക്കുറവ് കൊണ്ട് അല്പം വൈകിയാണ് ഞാൻ പള്ളിയിൽ എത്തിച്ചേർന്നത്. പ്രതീക്ഷിച്ച സമയത്ത് എത്താനാകാത്തതിന്റെ അല്പം അങ്കലാപ്പ് എനിക്കുണ്ടായിരുന്നു അന്ന് ഹൃദ്യമായ ഒരു പുഞ്ചിരിയോടെയാണ് അച്ചൻ മെഴുകുതിരി തന്ന് എന്നെ സ്വീകരിച്ചത്. സന്തോഷം കൊണ്ട് വികസിച്ച ആ മുഖം ഇന്നും എന്റെ ഓർമ്മയിൽ നിന്നും വിട്ടു പോയിട്ടില്ല. വൈദികർ പലരും അവിടെ ഉണ്ടായിരുന്നിട്ടും വല്യച്ചൻ പ്രത്യേകമായി എന്നെ ആകർഷിച്ചു. എന്റെ പിതാവുമായുള്ള രൂപസാദൃശ്യമാകാം അതിന്റെ ഒരു കാരണം, കുലീനമായ ഇടപെടൽ, സൗമ്യമായ സാന്നിധ്യം, ഹൃദ്യമായ സംസാരം, ആദരവുണർത്തുന്ന രൂപം, വശ്യമായ ചിരി എന്നിവയെല്ലാം അച്ചന്റെ സ്മരണയെ മനസ്സിൽ നിന്നും മായാത്തതാക്കുന്നു. ഏതായാലും ആ കാലങ്ങളിൽ തുടങ്ങിയ സൗഹൃദമാണ് ഞങ്ങൾ തമ്മിൽ. അത് അച്ചന്റെ വേർപാട് വരെ വർദ്ധിച്ചുവന്നതേയുള്ളൂ. അച്ചനെ എന്നോട് അടുപ്പിച്ചതിന് മറ്റു ചില കാരണങ്ങളും ഉണ്ടായിരുന്നു. വൈദിക പഠനവുമായി ബന്ധപ്പെട്ട് അച്ചൻ ഔഗേൻ മാർ തീമോഥിയോസ് തിരുമേനിയോടൊപ്പം കുറേക്കാലം താമസിച്ചിരുന്നു. അന്ന് തിരുമേനി പാർത്തിരുന്നത് മുവാറ്റുപുഴയിലെ ഇപ്പോഴത്തെ അരമനയ്ക്ക് സമീപമുള്ള പഴയ താമസ സംവിധാനത്തിലായിരുന്നു. എന്റെ മുൻഗാമിയോടുള്ള ആ അടുപ്പവും, ആദരവും , മൂവാറ്റുപുഴ അരമനയോടുള്ള വൈകാരിക ബന്ധവും അച്ചന് എന്നോടുള്ള സ്നേഹത്തിന് ഒരു മുഖ്യ കാരണമായിരുന്നിരിക്കണം. അരമനയിൽ വന്നു കുറച്ചു ദിവസം താമസിക്കണം എന്ന ആഗ്രഹം പരിചയപ്പെട്ട കാലത്ത് അച്ചൻ പങ്കുവയ്ക്കാറുണ്ടായിരുന്നു. എങ്കിലും അത് നടന്നില്ല. സഭൈക്യ ത്തിന് വേണ്ടി ധീരമായ നിലപാട് സ്വീകരിച്ചതു കൊണ്ട് ആ സമയത്ത് അഭിവന്ദ്യ തീമോഥി യോസ് തിരുമേനിക്ക് അഭിമുഖീകരിക്കേണ്ടി വന്ന കനൽപാതകളിലും, ഒറ്റപ്പെടലിലും സന്തതസഹചാരിയായി കൂടെയുണ്ടായിരുന്ന അച്ചൻ (മാത്യൂസ് ശെമ്മാശൻ) നൽകിയ സാന്ത്വനം ചെറുതായിരുന്നില്ല. രൂത്ത് എന്ന പഴയനിയമ കഥാപാത്രം തന്റെ നാടുവിട്ട് ബേത്‌ലഹേമിൽ എത്തിയപ്പോൾ അവരുടെ ഏകാന്തതയിൽ സംഗീതമുണർത്തിയ വാനമ്പാടിയുടെ ആശ്വസിപ്പിക്കുന്ന ശബ്ദമായിരിക്കണം തിരുമേനി മാത്യൂസ് ശെമ്മാശനിൽ നിന്ന് ശ്രവിച്ചത്. ധന്യമായിരുന്ന ആ സൗഹൃദത്തെപ്പറ്റിയുള്ള ഓർമ്മകൾ അച്ചന്റെ മനസ്സിൽ എന്നും നിറഞ്ഞു നിന്നിരുന്നു.

പിറവത്ത് ഔഗേൻ തിരുമേനി തിരിച്ചറിവില്ലാത്ത വിശ്വാസികളിൽ നിന്ന് മർദ്ദനമേറ്റ സന്ദർഭത്തിൽ വ്യഥ പങ്കുവയ്ക്കാനും അദ്ദേഹത്തെ സാന്ത്വനിപ്പിക്കുവാനും പ്രിയ ശിഷ്യൻ കൂടെ ഉണ്ടായിരുന്നു. അതിനെപ്പറ്റി യുള്ള സ്മരണകൾ ഓരോ പ്രാവശ്യത്തെയും ഞങ്ങളുടെ കൂടിക്കാഴ്ചകളിൽ അച്ചൻ ഓർത്തെടുക്കാറുണ്ടായിരുന്നു. പിറവം പള്ളിയുടെ വിമോചനവും, നിയമാനുസൃതമായി ഭദ്രാസന ത്തോട് ചേർന്നതും അച്ചനിൽ സൃഷ്ടിച്ച സന്തോഷം അതിരറ്റതായിരുന്നു. അവിടം സന്ദർശിച്ച് പ്രാർത്ഥിക്കണം എന്നത് അച്ചന്റെ ജീവിത സായാഹ്നത്തിലെ വലിയൊരു ആഗ്രഹമായിരുന്നു. ഞാൻ ഒരു പ്രാവശ്യം അതിനുള്ള ക്രമീകരണങ്ങൾ ചെയ്തതുമായിരുന്നു. എന്നാൽ ശാരീരിക സൗഖ്യക്കുറവുകൊണ്ട് അത് നടക്കാതെ പോയി. പിറവം പള്ളിക്കാർ അച്ചന്റെ ഭവനത്തിലെത്തിയതും സ്നേഹാദരവുകൾ പങ്കുവച്ചതും അച്ചന് നൽകിയ സന്തോ

ഷം ചെറുതായിരുന്നില്ല. വല്യച്ചനും ഞാനും തമ്മിലുള്ള ബന്ധം വെറുമൊരു സൗഹൃദത്തിന്റേതായിരുന്നില്ല. മുവാറ്റുപുഴ അരമന ഞങ്ങൾ രണ്ടുപേരുടെയും മനസ്സുകളെ കൂട്ടിച്ചേർത്ത തറവാടായിരുന്നു. പിറവം പള്ളിയും അവിടെ അക്കാലത്ത് ശെമ്മാശനായി ഔഗേൻ– തിരുമേനിയോടൊപ്പം ഉണ്ടായിരുന്ന അച്ചന്റെ മനസ്സിൽ, പതിഞ്ഞ രക്തം കിനിഞ്ഞ മുറിപ്പാടുകളുടെ മറക്കാനാകാത്ത ഒർമ്മകളും പരസ്പരം മനസ്സിലാക്കുന്ന വിധത്തിൽ ഞങ്ങൾ തമ്മിലുള്ള ബന്ധത്തെ എന്നും ദൃഢമാക്കി നിർത്തി.

സത്യത്തിൽ ഞങ്ങൾ തമ്മിലുള്ള അടുപ്പം വ്യക്തിതലത്തിൽ മാത്രമായിരുന്നില്ല. അതൊരു കുടുംബബന്ധം തന്നെയായിരുന്നു. അച്ചന്റെ കുടുംബത്തിലെ എല്ലാ ആഘോഷങ്ങളിലും വിശേഷ ദിവസങ്ങളിലും ഞാൻ പങ്കെടുത്തിരുന്നു. എന്നെയൊരു കുടുംബാംഗമായി ഉൾക്കൊള്ളാനുള്ള സൗമനസ്യം കുടുംബാംഗങ്ങൾ പ്രകടിപ്പിച്ചു. ആ സ്വാതന്ത്ര്യവും അടുപ്പവും എന്നും എനിക്കും ഉണ്ടായിരുന്നു.

കൊച്ചമ്മ എനിക്ക് മാതൃ സ്നേഹമാണ് പകർന്നുനല്കിയിരുന്നത്. അച്ചന്റെ വീട്ടിൽ എത്തുമ്പോൾ സാബുവിന്റെ കുടുംബാംഗങ്ങളിൽ നിന്നും ഞാൻ അനുഭവിക്കുന്ന ഹൃദ്യത അനുപമമാണ് . കുവൈറ്റ് സന്ദർശിച്ചപ്പോഴൊക്കെ ഓമനയും ക്രിസ്റ്റിയും അവിടെ എനിക്ക് ആതിഥ്യമൊരുക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പീഡാനുഭവ ആഴ്ചയിൽ നാട്ടിലുണ്ടെങ്കിൽ ഓമനയും കുഞ്ഞുങ്ങളും ഒരു ദിവസമെങ്കിലും എന്നോടൊപ്പം ശുശ്രൂഷയിൽ പങ്കെടുക്കാൻ താൽപ്പര്യപ്പെടും . കൊച്ചുമോളുടെയും കുടുംബത്തിന്റെയും സ്നേഹവും മറക്കാനാവില്ല . അച്ചന്റെ അഭാവത്തിലും ആ ബന്ധം നിലനിൽക്കട്ടെ.

അച്ചന്റെ വിയോഗം സംഭവിച്ചിട്ട് ഒരു വർഷം തികയുകയാണ്. ദീപ്തമായ ആ ജീവിതത്തിന് മുൻപാകെ എന്റെ പ്രാർഥനാപൂർവമായ പ്രണാമം.



# വന്ദ്യ ഓലിക്കൽ അച്ചൻ: നന്മയുടെ സുഗന്ധക്കൂട്ട്

**ഡോ. ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത**
(ബോംബെ ഭദ്രാസനം)



വന്ദ്യ. മാത്യൂസ് കോർ എപ്പിസ്കോപ്പാ അച്ചന്റെ ദേഹവിയോഗത്തിന്റെ ഒന്നാം വാർഷികം അടുത്തു വരികയാണ്. വളരെ ശക്തമായിട്ടുള്ള ഒരു ജീവിതത്തിന്റെ ഉടമയാണ്. ശ്രദ്ധേയമായ മൂല്യങ്ങളോടു കൂടി ശോഭിതനായ ഒരു വ്യക്തിയാണ് അദ്ദേഹം. അനുഗ്രഹകരമായ ഒരുകുടുംബജീവിതം നയിച്ച വിശിഷ്ട വ്യക്തിയുമാണ് വന്ദ്യ. കോർ എപ്പിസ്കോപ്പ അച്ചൻ. വർഷങ്ങളായി എനിക്കു നല്ല ബന്ധവും അടുത്ത് ഇടപഴകുവാനുള്ള ഭാഗ്യവും പല അവസരങ്ങളിലും ഒരുമിച്ചായിരിക്കുവാനുള്ള ഭാഗ്യവും ലഭിച്ചിട്ടുണ്ട്. ഒരിക്കൽ കുവൈറ്റിൽ പോയ അവസരത്തിൽ ആരാധന കഴിഞ്ഞ് വന്ദ്യ. കോർ എപ്പിസ്കോപ്പാ അച്ചനും അന്ന് ആ ദിവ്യബലിയിൽ പങ്കെടുത്തിരുന്നു. അദ്ദേഹത്തിന്റെ മകളുടെ ഭവനത്തിലേക്ക് എന്നെ ക്ഷണിച്ചു. ക്രിസ്റ്റിയും ഓമനയും വളരെ താല്പര്യപൂർവ്വം എന്നെ സ്വീകരിക്കുക മാത്രമല്ല വളരെ സന്തോഷത്തോടെ കുറെ സമയം ചെലവഴിക്കുവാനുള്ള ഭാഗ്യവും ഉണ്ടായി. അവരുടെ അയൽവാസിയാരുന്ന ഒരു മധ്യവയസ്ക വളരെ പെട്ടെന്ന് ദിവംഗതയായതിന്റെ ഏതാനും ദിവസങ്ങൾക്ക് ശേഷമായിരുന്നു എന്റെ സന്ദർശനം. ആ ഭവനത്തിലേക്ക് എന്നെ നയിച്ച് അവിടെ ഒരുമിച്ച് പ്രാർത്ഥിക്കുവാനും ആ കുടുംബാംഗങ്ങളെ ആശ്വസിപ്പിക്കാനുമുള്ള അവസരം ഉണ്ടായി. ആതിഥ്യമര്യാദയുടെ സമ്പന്നത ക്രിസ്റ്റിയും സാബുവും വളരെ വിശിഷ്ടമായിട്ട് കൈമാറിയത് വളരെ കുളിർമയോടെ ഓർക്കുകയാണ്. എന്റെ മൂത്ത സഹോദരീ ഭർത്താവ് ശ്രീ. ഏബ്രഹാം റ്റൈറ്റസ് കോളേജിൽ പഠിക്കുമ്പോൾ വന്ദ്യ. കോർ എപ്പിസ്കോപ്പ അച്ചനും ഒരുമിച്ച് കോളേജ്മേറ്റായിരുന്നു. അവർ ഉറ്റ സുഹൃത്തുക്കളായി വളരെ അടുത്ത് ഇടപെട്ട കാര്യങ്ങൾ അയവിറക്കിയ അവസരങ്ങളിൽ സാക്ഷ്യം വഹിക്കുവാൻ എനിക്ക് സാധിച്ചു.

ബഹുമാനപ്പെട്ട അച്ചൻ തുമ്പമൺ ഭദ്രാസന ത്തിലും പിന്നീട് നിലയ്ക്കൽ ഭദ്രാസനത്തിലും വളരെ സജീവമായി ബന്ധപ്പെടുകയും വളരെ വിശേഷമായിട്ടുള്ള സേവനം അനുഷ്ഠിക്കുകയും വളരെ ശ്രദ്ധേയമായിട്ടുള്ള നേതൃത്വം വഹിക്കുകയും ചെയ്ത പല അവസരങ്ങൾ ഉണ്ട്. താൻ ചുമതലയേറ്റിട്ടുള്ള ഇടവകകളിലൊക്കെ വളരെ ശ്രദ്ധേയമായിട്ടുള്ള സംഭാവനകൾ നൽകുവാനും വളരെ വിശിഷ്ടമായിട്ടുള്ള നേതൃത്വം വഹിക്കുവാനും അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട് എന്നുള്ളത് യാഥാർത്ഥ്യമാണ്. ഗ്രാമപഞ്ചായത്തിലും ആ പ്രദേശത്തുള്ള പ്രവർത്തനങ്ങളിലും സാമൂഹിക രാഷ്ട്രീയ മേഖലകളിലൊക്കെ നിറഞ്ഞു നിന്ന ഒരു വ്യക്തിയാണ് ബഹുമാനപ്പെട്ട കോർ എപ്പിസ്കോപ്പ അച്ചൻ. മക്കളെയും കൊച്ചുമക്കളെയും അവരുടെ കുഞ്ഞുങ്ങളെയുമൊക്കെ താൽപ്പര്യപൂർവ്വം ഉയർത്തുകയും വളർത്തുകയും സ്നേഹപൂർവ്വം തലോടുകയും ഒരുമിച്ച് ദൈവത്തിന്റെ സന്നിധിയിൽ അണയ്ക്കുകയും ചെയ്തിരുന്ന വളരെ വിശിഷ്ടമായ ഭാവവുമുണ്ടായിരുന്നു. അച്ചനും കൊച്ചമ്മയും ഉറ്റ സുഹൃത്തുക്കളെ പോലെ ജീവിച്ചിരുന്നു എന്നാണ് എനിക്ക് മനസ്സിലാക്കാൻ സാധിച്ചിരുന്നത്. അത്രഹൃദ്യമായ ബന്ധവും കരുതലിന്റെ ഭാഷയും സമൃദ്ധമായി വർദ്ധിക്കാനായിട്ട് സാധിച്ചു. ഞങ്ങളുടെ കുടുംബത്തെ സംബന്ധിച്ചിടത്തോളം വളരെ വിശിഷ്ടമായ ഒരു തലത്തിലേക്കും ഞങ്ങൾക്ക് അടുത്ത് ഇടപഴകുവാൻ സാധിച്ചു.

ബഹു. അച്ചന്റെ മകളായ ഓമനയുടെ പുത്രി കരോളിനെയാണ് എന്റെ അനുജൻ ബാബുച്ചന്റെ മകൻ വിനയ് വിവാഹം ചെയ്തിരിക്കുന്നത്. രണ്ടുപേരും ഡോക്ടേഴ്സായിട്ട് കേരളത്തിലും പിന്നീട് കുവൈറ്റിലും സേവനം അനുഷ്ഠിച്ചുവരികയാണ്. ആ ശ്രദ്ധേയമായി

ട്ടുള്ള ബന്ധവും ഞങ്ങൾക്ക് രണ്ടിനും വളരെ അടുത്ത് ഇടപഴകുവാനുള്ള അവസരം ഉണ്ടാക്കിയിട്ടുണ്ട്. ബഹു. അച്ചന്റെ രോഗശയ്യയിലും പിന്നീടും ഒക്കെ കാണുവാനും പ്രാർത്ഥിക്കുവാനും ഒരുമിച്ച് സമയം ചിലവഴിക്കുവാനും ലഭിച്ച അവസരങ്ങളൊക്കെ കുളിർമയോടെ ഓർക്കുകയാണ്. രോഗവും ക്ഷീണവും പ്രയാസവുമൊക്കെ ഉണ്ടായിരുന്ന അവസരത്തിലും കണ്ടുമുട്ടുന്ന അവസരത്തിലൊക്കെ പഴയകാര്യങ്ങൾ അയവിറക്കുവാനും പുതിയ കാര്യങ്ങൾ അന്വേഷിച്ച് ആരായുവാനും പ്രത്യേക താൽപര്യം കാണിച്ചിരുന്നു എന്നത് സന്തോഷകരമായ മാതൃകാപരമായ ഒന്നാണ്. വ്യക്തിപരമായ ജീവിതത്തിൽ അടുക്കും ചിട്ടയുമുള്ള ഒരു ജീവിതത്തിന്റെ ഉടമ ആരാധനയ്ക്കും പ്രാർത്ഥനയ്ക്കും വളരെ മൂല്യങ്ങൾ കൽപ്പിച്ചിരുന്ന ഒരു വ്യക്തി, കുടുംബജീവിതം വളരെ ധന്യമായിട്ട് നയിച്ചിരുന്ന ഒരു വ്യക്തി. സാമൂഹ്യ രാഷ്ട്രീയ മേഖലകളിലൊക്കെ ശ്രദ്ധേയമായിട്ടുള്ള സംഭാവനകൾ നൽകുവാനും വിശിഷ്ടമായ നേതൃത്വം നൽകുവാനും കെൽപ് ആർജിച്ച വ്യക്തി, നാനാജാതി മതസ്ഥരെയും സ്നേഹപൂർവ്വം ചേർത്ത് നിർത്തുവാനും അവരുടെ ആവശ്യം നിറവേറ്റുവാനും അവരുടെ ഇടയിൽ അംഗീകാരയോഗ്യനായിത്തീരുവാനും സാധിച്ച വ്യക്തി എന്നീനിലകളിലെല്ലാം വന്ദ്യ. കോർ എപ്പിസ്കോപ്പാ ശോഭിച്ചു. അദ്ദേഹത്തിന്റെ ദീപ്ത സ്മരണക്കുമുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. സ്വർഗ്ഗീയ യരുശലേമിൽ ശ്രദ്ധേയമായിട്ടുള്ള അത്ഭുതത്തിനായി വിളിച്ചിരിക്കുന്ന ഈ അവസരത്തിൽ ഭാഗികമായിട്ടുള്ള തിളക്കമാർന്ന ഒരു ജീവിത്തിനുടമയായിരിക്കുവാനും മാലാഖമാർ എസ്കോർട്ട് ചെയ്ത് ആ ജീവിതത്തെ ദൈവസന്നിധിയിലേക്ക് വിളിച്ച് ചേർത്തും ഭാഗ്യകരമായിട്ടുള്ള അനുഭവങ്ങളിൽ കൂടി മുന്നേറുവാനും ആ സമയത്ത് നാമും നമ്മുടെ വാങ്ങിപ്പോയവരും ഈ പുണ്യപ്പെട്ട പിതാവും ഒരുമിച്ച് മഹത്വപ്പെടുത്തുവാനുള്ള ഭാഗ്യകരമായ തീരത്തേക്ക് ദൈവം വഴിനടത്തട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പരിശുദ്ധാത്മാവ് ശക്തീകരിക്കട്ടെ സർവ്വോപരി ദൈവത്തിലുള്ള പ്രത്യാശയോടു കൂടി നമ്മുടെ ശിഷ്ടായുസ്സ് വർദ്ധിക്കുവാൻ ഈ ഭാഗ്യപ്പെട്ട പിതാവിനെ ശ്രദ്ധേയമായ അനുഭവങ്ങളിലേക്കു വിളിച്ചു



ചേർക്കപ്പെട്ട കാരുണ്യവാനോടു നന്ദി പറഞ്ഞും അവിടേക്ക് എത്തിച്ചേരുവാനുള്ള നമ്മുടെ പ്രാർത്ഥന ദൈവസന്നിധിയിൽ വേർതിരിച്ച് നിമിഷങ്ങൾ വർദ്ധിപ്പിക്കാം. പരിശുദ്ധാത്മാവ് നമ്മെ വഴി നടത്തട്ടെ.

# സ്നേഹനിധിയായ ഓലിക്കലച്ചൻ



**ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത**
(പരി. സുന്നഹദോസ് സെക്രട്ടറി)

1976 –ലാണ് ബലഹീനനായ ഞാൻ ഭാഗ്യ സ്മരണാർഹനായ സഭാരത്നം ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കൂടെ കൂടുന്നത്. അതിലൂടെ വന്ദ്യനായ കെ.എ. ഫിലിപ്പ് റമ്പാച്ചന്റെ കൂടെയുമായി ഈ ബന്ധ ങ്ങൾ വയത്തല പ്രദേശത്തുള്ള എല്ലാ ബഹു. വൈദികരുമായുള്ള പരിചയത്തിനും അടുപ്പ ത്തിനും മുഖാന്തരമായി. അങ്ങനെയാണ് ബഹു.ഓലിക്കൽ അച്ചനെ അടുത്തറിയുന്നതും ആത്മബന്ധം സ്ഥാപിക്കുന്നതും. അച്ചനെ കാണുന്നതിനു മുമ്പ് പ്രിയ സാബുവിനെ അറി യുമായിരുന്നു. അദ്ദേഹത്തിന്റെ രാഷ്ട്രീയ പ്രവർത്തന മേഖല ഞങ്ങളുടെ നാട്ടുകാരനും ഇടവകാംഗവും ഒരു കുടുംബം പോലെ സഹ കരിച്ചിരുന്ന കേരളാ കോൺഗ്രസ് നേതാവായി രുന്ന ശ്രീമാൻ റ്റി. എസ്. ജോണിന്റെ കൂടെയാ യിരുന്നു. സമയം കിട്ടുമ്പോഴൊക്കെ റ്റി.എസ്. ജോണിന്റെ കൂടെ നടക്കുന്നതു യുവാക്കളായ ഞങ്ങൾക്കും ഒരു ഹരമായിരുന്നു. പ്രത്യേകിച്ച് അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പ് കാലഘട്ട ത്തിൽ. അക്കൂട്ടത്തിൽ ഒരു സജീവ പ്രവർത്ത കനായിരുന്ന സാബുവും ഉണ്ടായിരുന്നു.

ബഹു ഓലിക്കൽ അച്ചനുമായിട്ടുള്ള ആത്മബന്ധം നാൾക്കുനാൾ ബലപ്പെട്ടുവന്നു. ബഹു. അച്ചൻ എന്നും എളിയവനായ എന്റെ ഒരു അഭ്യുദയാകാംഷിയായിരുന്നു. പടിപടി യായി ഓരോ ഘട്ടത്തിലൂടെയും ദൈവം നട ത്തിയപ്പോൾ അതിൽ ഏറെ സന്തോഷിക്കു കയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. നിഷ്കളങ്ക സ്നേഹത്തിന്റെ സ്പർശനം അച്ച നിൽ നിന്നും അന്ത്യം വരെ അനുഭവിക്കുവാൻ കഴിഞ്ഞു. ബഹു. അച്ചന്റെ സഹധർമ്മിണി നിരണം ഭദ്രാസനത്തിൽ വെണ്ണിക്കുളം ചുരു ളുകുഴി കുടുംബാംഗം കൂടിയായതിനാൽ കുടും ബവുമായുള്ള സ്നേഹം ഇന്നും അനുഭവിക്കു ന്നു. സഭാപിതാക്കന്മാരോടു വളരെ സ്നേഹവും കരുതലും കാട്ടുന്ന കുടുംബമാ ണ് ഓലിക്കൽ അച്ചന്റെ കുടുംബം. അച്ചന്റെ മ ക്കളായ ഓമനയും കുടുംബവും കൊച്ചമ്മയും കുടുംബവും ഇതേ പാരമ്പര്യം തുടരുന്നു.

ബഹു. അച്ചൻ മക്കാംക്കുന്നു പള്ളിയിൽ വികാരിയായിരുന്ന കാലത്ത് അച്ചന്റെ പ്രത്യേക താൽപ്പര്യ പ്രകാരമാണ് പ്രസിദ്ധമായ മക്കാം കുന്നു കൺവൻഷന്റെ നടുവിലെ നോമ്പിന്റെ പ്രധാന പ്രസംഗകനാകുവാൻ എനിക്കൊരു അവസരമുണ്ടാകുന്നത്. പിന്നീടതു തുടർന്നു വരുന്നതിൽ ഏറെ ചാരിതാർത്ഥ്യമുണ്ട്. 2022ലും അവസരമുണ്ടായി. തിരുവനന്തപുരം കാരുണ്യ ഗൈഡൻസ് സെന്ററിന്റെ പ്രവർത്ത കനായിരുന്ന എന്നെ ക്ഷണിക്കുവാൻ അച്ചൻ തിരുവനന്തപുരത്ത് വന്നതൊക്കെ നല്ല ഓർമ്മ യുണ്ട്.

ജീവിതത്തെക്കുറിച്ച് മഹാത്മാഗാന്ധിക്കു ണ്ടായിരുന്ന ദർശനം, ലളിതവും ദൈവീകവു മായിരിക്കണം എന്നായിരുന്നു. ഓലിക്കലച്ചനെ അടുത്തറിയാവുന്ന ആരും പറയും അച്ചന്റെ ജീവിതം ലളിതവും ദൈവീകവും ആയിരുന്നു എന്ന്.

ധന്യനായ പുരോഹിത ശ്രേഷ്ഠ

പ്രാർത്ഥനാ പൂർവ്വമായ പ്രണാമം

The Malankara (Indian) Orthodox Syrian Church

CATHOLICATE OF THE EAST

**DIOCESE OF CALCUTTA**

[THE CALCUTTA ORTHODOX DIOCESAN COUNCIL]

REG. NO. 13697 / 10.05.1984

DR. JOSEPH MAR DIONYSIUS SST
DIOCESAN METROPOLITAN
DIRECTOR / PRESIDENT : St. Thomas Mission, Bhilai
GUEST FACULTY : STOTS, Nagpur
RESEARCH GUIDE : Science Faculty, University of Kerala
LIFE MEMBER : Mount Tabor Dayara Pathanapuram
VICE-PRESIDENT : Church Mission Board
VICE-PRESIDENT : Ecological Commision of MOSC
VICE-PRESIDENT : ACCES (Asso. C.G. State Christ. Edu. Soc.)




ST. THOMAS ASHRAM
Dr. Stephanos Mar Theodosius Road,
Kailash Nagar, Industrial Estate P.O,
Bhilai-490026, Durg (Dist)
CHHATTISGARH, INDIA
Tel. : 0788-2285309, 2285803
Email : calcuttadiocese@gmail.com
josephdionysius@gmail.com
Website : www.calcuttadiocese.com

## MESSAGE

**GLORY BE TO THE FATHER THE SON AND THE HOLY SPIRIT, THE ONE TRUE TRIUNE GOD FOREVER AND EVER, AMEN.**

**V. Rev. M.M. Mathews Cor- Episcopa** was a shining example of being a model Priest. Ordained as a priest on 23rd May 1954, his priestly ministry spanned more than seven decades. During our service as a priest in Thumpamon Diocese and also as the *Vaidika sanghom* secretary, we were blessed to have known V. Rev. M.M. Mathews Cor- Episcopa as a loving priest of Thumpamon Diocese. We also remember affectionately the pastoral care and relationship which he maintained with each member of the Parishes he served. His prayerful life was an inspiration to many.

As we remember the departed Priest, we shall remind ourselves that while there are human limits to what we can do, we ought to embrace the truth of offering our lives in sacrificial love and service. In the Old Testament, the priest and the offering were distinct. But in the New Testament, the priest and the victim are one and the same: Jesus, our High Priest, offered the sacrifice of His very self. We, the priests, who act in His person must also learn to offer ourselves sacrificially to our people. And while it is true that huge cultural waves have swept through modern world and brought devastation, we who are leaders of God's flock cannot escape blame. We who are priests, who feel so often overwhelmed, do well to remember that the Lord is the ultimate and true shepherd, who can overcome our weakness and supply what is lacking.

What the Lord has stated through prophet Malachi, "My covenant was with him, a covenant of life and peace, and I gave them to him; this called for reverence and he revered me and stood in awe of my name. True instruction was in his mouth and nothing false was found on his lips. He walked with me in peace and uprightness, and turned many from sin" (Malachi 1: 5,6 ), can also be stated about V. Rev. M.M. Mathews Cor- Episcopa. We hope and wish that the remembrance of V. Rev. M.M. Mathews Cor- Episcopa shall inspire all the ordained to model themselves after the True Shepherd, our Lord Jesus Christ.

God Bless You All!
Your Shepherd in Christ,

Mar Dionysius Joseph

**Dr. Joseph Mar Dionysius Metropolitan SST**
17th March, 2022
St. Thomas Ashram, Bhilai.

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST
## Diocese of Nilackal

**Dr.Joshua Mar Nicodimos**
**Diocesan Metropolitan**
**Mob : 94466 00671**

**Nilackal Orthodox Diocesan Centre**
**St.Thomas Aramana**
**Pazhavangadi P.O., Ranni**
**Pathanamthitta Dist., Pin: 689673**




**OL 16/2022** **March 23, 2022**

### "പൗരോഹിത്യത്തിന്റെ വെണ്മയാർന്ന ഓലിക്കലച്ചൻ"

നിലയ്ക്കൽ ഭദ്രാസനത്തിൽ ഇപ്പോൾ ഉൾപ്പെട്ടിരിക്കുന്ന വയലത്തല, മാർ സേവേറിയോസ് സ്ലീബാ ഇടവകാംഗമായിരുന്ന വന്ദ്യനായ ഓലിക്കൽ എം.എം.മാത്യൂസ് കോർ–എപ്പിസ്കോപ്പ, അവിഭക്ത തുമ്പമൺ ഭദ്രാസനത്തിലെ ഒരു വൈദികനായിട്ടാണ് തന്റെ പുരോഹിത ശുശ്രൂഷ നിർവ്വഹിച്ചിരുന്നത്. ഹോളി ട്രിനിറ്റി ആശ്രമാംഗമായി 1978–ൽ റാന്നിയിൽ വന്നു താമസമാക്കിയ കാലം മുതൽ വന്ദ്യനായ അച്ചനെ പരിചയപ്പെടുന്നതിനുള്ള അവസരം എനിക്കു ലഭിച്ചു. തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ ശുശ്രൂഷ അനുഷ്ഠിക്കുന്ന കാലമായിരുന്നു അതെങ്കിലും, ഹോളി ട്രിനിറ്റി ആശ്രമവുമായിട്ടും ആശ്രമസ്ഥാപകനായിരുന്ന കാലം ചെയ്ത അഭി.ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുമായിട്ടും അടുത്ത ആത്മബന്ധം അച്ചൻ പുലർത്തിയിരുന്നു. ആശ്രമത്തിൽ നടന്നിരുന്ന പുതുഞായറാഴ്ച പെരുന്നാൾ, ആശ്രമാംഗങ്ങളുടെ പട്ടംകൊട ശുശ്രൂഷകൾ ഇവയ്ക്കൊക്കെ അച്ചന്റെ സാന്നിദ്ധ്യം ഉണ്ടായിരുന്നത് ഓർക്കുന്നു. മാർ സേവേറിയോസ് ഇടവകാംഗം തന്നെ ആയിരുന്ന വെള്ളാട്ടേത്ത് വി.സി.ഏബ്രഹാം അച്ചൻ 1979–81 കാലഘട്ടത്തിൽ ആശ്രമത്തിൽ ആദ്ധ്യാത്മിക ഉപദേഷ്ടാവായി താമസിച്ചു നേതൃത്വം തന്നിരുന്നതും ഇത്തരുണത്തിൽ ഓർക്കുന്നു.

2010 ആഗസ്റ്റ് 15–ന് നിലയ്ക്കൽ ഭദ്രാസനം രൂപീകൃതമാകുകയും ബലഹീനനായ എന്നെ അതിന്റെ പ്രഥമ മെത്രാപ്പോലീത്തയായി പരിശുദ്ധ സുന്നഹദോസ് നിയമിക്കുകയും ചെയ്തതോടുകൂടി വന്ദ്യ ഓലിക്കൽ അച്ചനുമായുള്ള എന്റെ ആത്മബന്ധം കൂടുതൽ ശക്തവും ദൃഢവുമായി തീർന്നു.

"കൊച്ചുമെത്രാച്ചൻ" (ചിലപ്പോഴൊക്കെ അച്ചൻ അങ്ങനെ എന്നെ സംബോധന ചെയ്യുമായിരുന്നു) "വല്ല്യച്ചന്മാരെ അന്വേഷിക്കുകയും വല്ലപ്പോഴും അവരുടെ ഭവനം സന്ദർശിക്കുകയും ചെയ്യണ" മെന്ന് അച്ചൻ എന്നോടു പറയുമായിരുന്നു. കഴിവുള്ളിടത്തോളം ആ "അന്വേഷണവും" "സന്ദർശനവും" നിർവ്വഹിക്കുവാൻ ഞാൻ ശ്രമിച്ചിട്ടുമുണ്ട്. തികച്ചും അനൗപചാരികമായ ഒരു സന്ദർശനമായിട്ടു മാത്രമേ ഞാൻ അതിനെ കരുതിയിരുന്നുള്ളുവെങ്കിലും എന്നെ സ്വീകരിക്കുന്നതിനുവേണ്ടി അച്ചന്റെ ഭവനത്തിലെ ഒരുക്കവും അച്ചന്റെ വ്യക്തിപരമായ ഒരുക്കവും തികച്ചും ആകർഷണീയവും മാതൃകാപരവുമായിരുന്നു. പൗരോഹിത്യ ശുശ്രൂഷയിലും പ്രായത്തിലും തന്നെക്കാൾ വളരെ ജൂണിയർ എന്ന് ചിന്തിക്കുക പോലും ചെയ്യാതെ ഒരു മെത്രാപ്പോലീത്തായെ സ്വന്ത ഭവനത്തിൽ സ്വീകരിക്കുന്നതിൽ കാണിച്ചിരുന്ന ജാഗ്രതയും സൂഷ്മതയും ശ്രദ്ധേയമായിരുന്നു.

നിലയ്ക്കൽ ഭദ്രാസനത്തിന്റെ വളർച്ചയ്ക്കും വികസനത്തിനും വേണ്ടി ബഹുമാനപ്പെട്ട അച്ചന്റെയും അച്ചന്റെ പ്രിയപ്പെട്ട മക്കളുടെയും പ്രാർത്ഥനയും സംഭാവനകളും നിർലോഭം ലഭിച്ചിരുന്നുവെന്നത് എന്നും നന്ദിയോടെ ഓർക്കുന്ന മറ്റൊരു വസ്തുതയാണ്. 2010–ൽ ആരംഭിച്ച ഭദ്രാസനം 2017–ൽ 7 വർഷം പൂർത്തീകരിക്കുന്നതിനോടനുബന്ധിച്ച് ഒരു ഭദ്രാസന ഡയറക്ടറി പ്രസിദ്ധീകരിക്കുന്നതിന് അന്നത്തെ ഭദ്രാസന കൗൺസിൽ തീരുമാനിച്ചു. പ്രഥമ ഭദ്രാസന സെക്രട്ടറിയായിരുന്ന ബഹു.ഷൈജു കുര്യൻ അച്ചന്റെയും ഭദ്രാസന കൗൺസിലിലെ മുഴുവൻ അംഗങ്ങളുടെയും അശ്രാന്ത പരിശ്രമഫലമായി സമയബന്ധിതമായി ആ ഡയറക്ടറി പ്രസിദ്ധീകരിച്ചപ്പോൾ വന്ദ്യനായ ഓലിക്കൽ അച്ചന്റെയും മക്കളുടെയും ഗണ്യമായ പിന്തുണ അതിനു ലഭിച്ചിരുന്നുവെന്നത് പ്രത്യേകം പ്രസ്ഥാവ്യമാണ്. നിലയ്ക്കൽ ഭദ്രാസനത്തിലെ വൈദിക വിദ്യാർത്ഥികൾക്കു പലിശയിൽ നിന്നും സ്കോളർഷിപ്പു കൊടുക്കുന്നതിനുള്ള തുക ഉൾപ്പെടെ മറ്റ് അനേകം സന്ദർഭങ്ങളിലും അനേകം വിധത്തിലും ഭദ്രാസനത്തെ സഹായിച്ചത് നന്ദിയോടെ ഓർക്കുന്നു.

യഥാർത്ഥ പുരോഹിതനാവശ്യമായ നിർമ്മലതയും, വിനയവും, വിശുദ്ധിയും, വിശ്വസ്ഥതയും, ഉണർവും, ജാഗ്രതയും ജീവിതത്തിൽ കാത്തു പരിപാലിച്ച് ഓട്ടം തികച്ച ഉത്തമ ഇടയന് നീതിയിൻ കിരീടം ലഭ്യമാകട്ടെയെന്ന് പ്രാർത്ഥിച്ചും, ആ ധന്യാത്മാവിന്റെ പ്രാർത്ഥന നമുക്കു മദ്ധ്യസ്ഥതയാകട്ടെയെന്ന് ആഗ്രഹിച്ചും ഈ സ്മരണകുറിപ്പ് അവസാനിപ്പിക്കുന്നു.

ദൈവം നമ്മെ ഏവരേയും അനുഗ്രഹിക്കട്ടെ !

Mar Nicodimos

ഡോ.ജോഷ്വാ മാർ നിക്കോദീമോസ്
മെത്രാപ്പോലീത്ത

# THE MALANKARA ORTHODOX SYRIAN CHURCH
## CATHOLICATE OF THE EAST
CATHOLICATE PALACE. DEVALOKAM. KOTTAYAM






**FR.DR.M.O.JOHN**
PRIEST TRUSTEE
PHONE : 9447464202
EMAIL : frmojohn@yahoo.com


തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ സേവനം അനുഷ്ഠിച്ചുകൊണ്ടിരുന്ന പ്രമുഖ വൈദികരിൽ ഒരാളായാണ് ബഹുമാനപ്പെട്ട ഓലിക്കൽ എം.എം.മാത്യൂ കോർഎപ്പിസ്കോപ്പായെ ഞാൻ അറിയുന്നത്. പ.ഔഗേൻ ബാവാ തിരുമേനിയോടൊപ്പം ശെമ്മാശ്ശനായി അദ്ദേഹം പ്രവർത്തിച്ചു. സഭാഭിന്നതകളുടെ കാലത്ത് പ.മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയോടൊപ്പം വളരെ ശക്തമായ നിലപാട് സ്വീകരിച്ച് അദ്ദേഹം നിലകൊണ്ടു. കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ കല്പനകൾ അനുസരിച്ച് അദ്ദേഹം തുമ്പമൺ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിച്ചു. തുമ്പമൺ ഭദ്രാസനത്തിൽനിന്നുള്ള സഭാമാനേജിംഗ് കമ്മിറ്റി അംഗം എന്ന നിലയിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനം അഭിനന്ദനാർഹമായിരുന്നു.

തുമ്പമൺ ഭദ്രാസനത്തിലെ ചെറുതും വലുതുമായ അനേക ഇടവകകളിൽ ഉത്തമ സാക്ഷ്യത്തോടെ അദ്ദേഹം സേവനം അനുഷ്ഠിച്ചു. മലങ്കരസഭയിലെ പ്രശ്നബാധിത പ്രദേശങ്ങളിലെ സഭാമക്കളോട് തദാത്മ്യം പ്രാപിച്ച് അവരുടെ പ്രതിസന്ധികളിൽ ധൈര്യം പകരുന്ന നിലപാടുകൾ അദ്ദേഹം സ്വീകരിച്ചു.

കഴിഞ്ഞ തലമുറയിലെ പ്രഗത്ഭരായ വൈദികരുടെ നിരയിൽ അദ്ദേഹം നിലനിന്നു. എല്ലാവരോടും സ്നേഹവാത്സല്യത്തോടും സൗഹൃദത്തോടും ഇടപെടുന്ന ഒരു വന്ദ്യ വൈദികനായി അദ്ദേഹം അനേകരുടെ മനസ്സിൽ ഇന്നും ജീവിക്കുന്നു.

വയലത്തലപ്രദേശത്തിന്റെ സാമൂഹിക സാംസ്ക്കാരിക വികസന കാര്യങ്ങളിൽ നേതൃത്വം നൽകിയ ഒരു സാമൂഹ്യനേതാവായി അച്ചൻ അറിയപ്പെടുന്നുണ്ട്. അച്ചന്റെ പാത പിൻപറ്റി പ്രവർത്തിക്കുന്ന മകൻ സാബു ഗ്രാമപഞ്ചായത്ത് പ്രസിഡന്റായും പ്രവർത്തനം നടത്തിയിട്ടുണ്ട് എന്നുള്ളതും സന്തോഷകരമാണ്.

പരിശുദ്ധനായ പൗലോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നതുപോലെ അഹറോനെപ്പോലെ ദൈവം വിളിക്കുന്നവനല്ലാതെ ആരും പൗരോഹിത്യസ്ഥാനം സ്വയമേവ എടുക്കുന്നില്ല. അഹറോനും അവന്റെ താഴ്വരിക്കാരായ പുരോഹിതന്മാരും ദൈവത്താൽ വിളിച്ച് വേർതിരിക്കപ്പെട്ട് പൗരോഹിത്യശുശ്രൂഷയ്ക്കായി അഭിഷേകം ചെയ്യപ്പെട്ടവരായിരുന്നു. അവർ സ്വന്ത പാപങ്ങൾക്കുവേണ്ടിയും ജനത്തിന്റെ അപരാധങ്ങൾക്കുവേണ്ടിയും ദൈവമുമ്പാകെ പ്രാർത്ഥനകളും അപേക്ഷകളും യാചനകളും ബലികളും സമർപ്പിക്കുവാൻവേണ്ടിയാണ് അഭിഷേകം ചെയ്യപ്പെട്ടത്.

ക്രിസ്തു ദൈവപുത്രനും അതേസമയം മൽക്കിസദേക്കിന്റെ ക്രമപ്രകാരം പുരോഹിതനുമായിരുന്നു. കർത്താവേശുമിശിഹാ ശിഷ്യന്മാരെ പേരുചൊല്ലി വിളിച്ച് തെരഞ്ഞെടുത്ത് പൗരോഹിത്യശുശ്രൂഷയ്ക്കായി നിയമിക്കുന്നു. തലമുറകളായി ആ നൽവരം പരിശുദ്ധസഭയിൽ നിലനിൽക്കുന്നു. ആ ശുശ്രൂഷ ശ്രേഷ്ഠമായി നിർവ്വഹിച്ച് ഈ ഭൗമികസഭയിൽനിന്നും വേർപിരിഞ്ഞ് സ്വർഗ്ഗീയസഭയിൽ എത്തിച്ചേർന്നിരിക്കുന്ന വന്ദ്യ ആചാര്യശ്രേഷ്ഠന്റെ സ്മരണയ്ക്കുമുമ്പിൽ ശിരസ്സ് നമിക്കുന്നു.







**ഫാ. റ്റൈറ്റസ് ജോർജ്**
തുമ്പമൺ ഭദ്രാസന സെക്രട്ടറി

# ആശംസ

തുമ്പമൺ ഭദ്രാസന വൈദിക സംഘത്തിന്റെ ആഭിമുഖ്യത്തിലും ഓലിക്കൽ കുടുംബ ത്തിന്റെ സഹകരണത്തിലും പരേതനായ വന്ദ്യ. എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പായെ അനുസ്മരിച്ചുകൊണ്ട് ഒരു ഗ്രന്ഥം അദ്ദേഹത്തിന്റെ ഒന്നാം ചരമവാർഷികദിനത്തിൽ പ്രസി ദ്ധീകരിക്കുന്നുവെന്ന് അറിഞ്ഞതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. പ്രിയപ്പെട്ട വല്യച്ച നുമായി വളരെ അടുത്ത വ്യക്തിബന്ധം പുലർത്തിയിരുന്ന ആളാണ് ഞാൻ. തനിക്ക് ദൈവം കനിഞ്ഞുനൽകിയ താലന്തുകൾ സഭയുടെ അഭ്യുന്നതിക്കുവേണ്ടി വിനിയോഗിച്ച അദ്ദേഹം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ അറിയപ്പെട്ട ഒരു വൈദികനായിരുന്നു. സഭ യുട മാനേജിംഗ് കമ്മറ്റിയിൽ അദ്ദേഹം പ്രവർത്തിച്ച കാലം ഓർക്കുന്നു. അദ്ദേഹത്തിന്റെ കാലത്ത് ഗ്രാജുവേഷൻ ഉള്ള വൈദികർ ചുരുക്കമായിരുന്നു. അവരിൽ ഒട്ടുമിക്കവരും അദ്ധ്യാ പകവൃത്തികൂടി തെരഞ്ഞെടുത്തിരുന്നു. സാധാരണക്കാർക്ക് ഉന്നത വിദ്യാഭ്യാസം അപ്രാപ്യ മായിരുന്ന ഒരു കാലമായിരുന്നു അത്. പഠനശേഷം പൂർണ്ണസമയം സഭാസേവനത്തിനായി അദ്ദേഹം തയ്യാറായി 1958–ലെ സഭാസമാധാനത്തിനു മുമ്പുതന്നെ മലങ്കരസഭയുടെ ഭാഗത്തേക്ക് കടന്നുവന്ന അഭി. ഔഗേൻ മാർ തിമോത്തിയോസ് (ഔഗേൻബാവ) തിരുമേനിയുടെ സെക്ര ട്ടറി ശെമ്മാശനായി പ്രവർത്തിച്ചു എന്നത് സഭാചരിത്ര ഏടുകളിൽ സ്ഥാനം പിടിച്ച കാര്യമാ ണ്. അന്നത്തെ പാത്രിയർക്കീസ് വിഭാഗക്കാർ പിറവം പള്ളിയിൽ വെച്ച് തിരുമേനിയെ ദേഹോ പദ്രവം ഏൽപ്പിച്ചപ്പോൾ തിരുമേനിയുടെ സഹായിയായി അച്ചൻ ഉറച്ചു നിന്നു. കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ സെക്രട്ടറിയായി ഞാൻ ബേസിൽ അരമ നയിൽ താമസിക്കുന്ന കാലത്താണ് ബഹു. അച്ചനുമായി പരിചയപ്പെടുന്നത്. അവർ തമ്മി ലുള്ള പരസ്പര സ്നേഹബന്ധം ഞാൻ നേരിൽ കണ്ടിട്ടുള്ളതാണ്. അഭി.പിതാവിന്റെ അന്ത്യ കാലം വരെ അത് അഭംഗുരം തുടർന്നു. പിന്നെ മണ്ണാറക്കുളഞ്ഞി മാർ ബസേലിയോസ് ഗ്രിഗോ റിയോസ് പള്ളി നിർമ്മാണഘട്ടത്തിൽ ഞാൻ ആ പള്ളിയുടെ സഹവികാരിയായിരുന്നു. പര സ്പര സ്നേഹത്തോടും ബഹുമാനത്തോടും ഞങ്ങൾ ഒരുമിച്ച് പ്രവർത്തിച്ച് പണി പൂർത്തീ കരിച്ചു. അതിനുശേഷം അച്ചൻ നിയമിതനായത് എന്റെ ഇടവകപള്ളിയായ മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ വികാരിയായിട്ടായിരുന്നു. അച്ചനുമായുള്ള ബന്ധം കൂടു തൽ ബലപ്പെട്ടു. അത് അന്ത്യം വരെ തുടർന്നു. ഞാൻ ഇരിക്കുന്നിടത്ത് എന്റെ ശുശ്രൂഷകനാ യിരിക്കുമെന്ന് കർത്താവിന്റെ വചനപ്രകാരം ബഹു അച്ചൻ ദൈവസന്നിധിയിൽ ഇമ്പങ്ങ ളുടെ പറുദീസയിൽ ആയിരിക്കുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. ഉത്തമനും വിശ്വസ്തനു മായ ദാസാ അല്പത്തിൽ നീ വിശ്വസ്തനാകയാൽ അധികാരത്തിൽ ഞാൻ നിന്നെ അധികാ രിയാക്കും. എന്ന ഇമ്പകരമായ ശബ്ദം കേൾക്കാൻ ദൈവം ഇടവരുത്തട്ടെ എന്ന് പ്രാർത്ഥി ക്കുന്നു. ഈ ഉദ്യമത്തിന് എല്ലാ ആശംസകളും നേരുന്നു.

# ഒരു ധന്യ ജീവിതത്തിന്റെ നാൾവഴികൾ

**ഫാ. വർഗീസ് കളീക്കൽ**
(വൈദിക സംഘം സെൻട്രൽ സോൺ സെക്രട്ടറി)



**1. മുന്നുര :** വിശുദ്ധിയുടെ നിഴലാട്ടങ്ങൾ മിന്നിമറഞ്ഞ പൗരുഷം തുടിക്കുന്ന മുഖഭാവത്തോടെ ചുണ്ടിൽ വിശുദ്ധ സ്നേഹത്തിന്റെ മന്ദസ്മിതവും ചാരത്ത് പവിത്രതയുടെ സുഗന്ധക്കൂട്ടുകളും പേറി 96 ധന്യവർഷങ്ങൾ സത്യദീക്ഷയോടും തത്വദീക്ഷയോടും ജീവിച്ച് കുറെ നല്ല ഓർമ്മകളും മാതൃകകളും അടുത്ത തലമുറയ്ക്ക് ബാക്കിവച്ച് വന്ദ്യ. എം. എം. മാത്യൂസ് ഓലിക്കൽ കോറെപ്പിസ്കോപ്പാ നിത്യതയിൽ മറഞ്ഞിട്ട് ഒരു വർഷം പിന്നിടുന്നു. നിറം മങ്ങിയ ജീവിതങ്ങൾക്ക് നിറക്കൂട്ടായി അഴുകിത്തുടങ്ങിയ മലിന മേഖലകളിൽ ജീവന്റെ വിത്തുപാകി വരണ്ടുണങ്ങിയ മണ്ണിൽ മഴമേഘമായ് പെയ്തിറങ്ങി ഈ പിതാവ് മഹിമയേറിയ സ്ഥാനവസ്ത്രങ്ങളണിഞ്ഞ് സർവ്വാലങ്കാരഭൂഷിതനായി വിശുദ്ധ ബലിപീഠത്തെ സമീപിച്ചു വിശുദ്ധ കൂടാരത്തിന്റെ അങ്കണത്തെ മഹത്വപൂർണ്ണമാക്കി.

**2. പിറവി :** "നമ്മുടെ ദൈവത്തിന്റെ ആദ്രകരുണയിൽ അവന്റെ ജനത്തിന് പാപമോചനത്തിന്റെ രക്ഷാപരിജ്ഞാനം കൊടുക്കാനായി നീ അവന് മുമ്പേ നടക്കും". ലൂക്കോ 1:77. പുരാതനമായ പകലോമറ്റം കുടുംബത്തിൽ ഓലിക്കൽ തറവാട്ടിലെ മത്തായി തോമസിനും ഏലിയാമ്മയ്ക്കും 1926 മാർച്ച് 18 വ്യാഴാഴ്ച എട്ടു മക്കളിൽ മൂന്നാമനായി ഒരു ശിശുവിനെ നാഥൻ നൽകി. മാതാപിതാക്കൾ ആ ശിശുവിന് ഉണ്ണി എന്ന വിളിപ്പേര് നൽകി.

**3. സോദരർ:** സോദരർക്ക് നേതാവും ജനത്തിന് അഭിമാനവും ആയിരുന്നു അവൻ. പ്രഭാ 50:1 പിന്നീട് വില്ലേജ് ഓഫീസറായി വിരമിച്ച എം.എം തോമസ്, ഹെഡ്മാസ്റ്ററായി വിരമിച്ച ഓ.എം. ജോർജ്, സൈനിക ഉദ്യോഗസ്ഥനായി വിരമിച്ച എം. എം. ഏബ്രഹാം, ഹൂസ്റ്റണിൽ സേവനം ചെയ്യുന്ന എം. എം. ഫിലിപ്പ് എന്നീ സോദരങ്ങളെ കൂടാതെ കുഞ്ഞമ്മ, കുഞ്ഞൂഞ്ഞമ്മ, ശോശാമ്മ എന്നീ സഹോദരിമാരും ചേർന്ന ഒരു വലിയ കുടുംബമായിരുന്നു. ഓലിക്കൽ തറവാട്.

**4. ഹരീശ്രീ.**

'എങ്കിലും ഗുരുവിനു ദക്ഷിണ ചെയ്തിടേണ-
മെങ്കിലെ വിദ്യകളും ഗുണവും പ്രകാശിപ്പൂ'
എഴുത്തച്ഛൻ

എം. എം. മാത്യൂസ് എന്ന പേരിൽ മാതാപിതാക്കൾ ഉണ്ണിയെ അക്ഷരലോകത്തിലേക്ക് കൈപിടിച്ചു നടത്തി. വയലത്തല തേക്കിൻകാട്, കീക്കൊഴൂർ, കുമ്പളാംപൊയ്ക എന്നിവിടങ്ങളിൽ പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയ മാത്യൂസ് റാന്നി എം. എസ് ഹൈസ്കൂളിൽ നിന്ന് പത്താം ക്ലാസ് ഉയർന്ന നിലയിൽ പാസായി. അറിവിന്റെ ജ്വലനം മിഴിയിൽ തെളിയിച്ചുകൊണ്ട് പുതുചുവടുകൾക്കായ് കാതോർത്തു. സാന്ത്വന മൊഴികളെല്ലാം ദൈവഹൃദയത്തിന്റെ കിളിവാതിലാണെന്ന ഓർമ്മ തന്നെ ഭരിക്കുവാൻ തുടങ്ങി. അത്യുന്നതന്റെ ചിറകിൻ കീഴിൽ ഹൃദയത്തോട് ചേർന്നിരിക്കുമ്പോഴാണ് തണൽ ലഭിക്കുന്നത് എന്ന ചിന്ത വൈദിക വിളിക്ക് സമർപ്പിതനാക്കി.

**5. നിയോഗം :** പരിശുദ്ധനായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ ബസ്കുദിശായിൻ മുമ്പിൽ ശുശ്രൂഷ ചെയ്യുവാൻ 1940-ൽ മാത്യൂസിന് ക്ലേറി സ്ഥാനം നൽകി. 1941-ൽ കോറൂയോപട്ടം ലഭിച്ചതോടെ ശെമ്മാശന്മാരുടെ ഗണത്തിലേക്ക് ഉയർത്തപ്പെട്ടു. പിന്നീടുള്ള എട്ടുവർഷത്തെ പഠനവും മനനവും സഹനവും എം എം മാത്യൂസ് എന്ന ഉത്തമ വൈദികനെ വാർത്തെടുത്ത മൂശയായ് ഭവിച്ചു.

ഗമാലിയേൽ എന്ന പണ്ഡിതാഗ്രേസരനായ റാബിയുടെ ശിക്ഷണത്തിൽ വി. പൗലോസ് എന്ന മിഷണറി വീരൻ രൂപം കൊണ്ടതുപോലെ മലങ്കര സഭയിലെ ശ്രേഷ്ഠ കതോലിക്കാമാരായ പരി.ബസേലിയോസ് ഗീവർഗീസ് -II പരി. ബസേലിയോസ് ഔഗേൻ -I, പരിശുദ്ധ ബസേലിയോസ് മാത്യൂസ് -I എന്നീ പുണ്യപിതാക്കന്മാരുടെ ശിക്ഷണത്തിൽ ദൈവിക പ്രമാണങ്ങൾ സ്വായത്തമാക്കി. മറഞ്ഞു കിടക്കുന്ന ദൈവിക പ്രമാണങ്ങളുടെ ഉള്ളറകളിലേക്ക് ആ പരിശുദ്ധ പിതാക്കന്മാർ മാത്യൂസ് ശെമ്മാശനെ കൈപിടിച്ചുനടത്തി.

സഭയിൽ കക്ഷിവഴക്കുകൾ കൊടുമ്പിരി കൊണ്ടിരിക്കുന്ന അക്കാലത്ത് അഭി. ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുടെ സെക്രട്ടറിയായി പിറവത്ത് താമസമാക്കി. സഹനത്തിന്റെ ശ്യാമയാമങ്ങളിലൂടെ കടന്നുപോയ നാൾവഴികളായിരുന്നു

അത്. കണ്ണീരിന്റെ ഉപ്പും ഹൃദയനൊമ്പരത്തിന്റെ കയ്പുമറിഞ്ഞ ആ നിമിഷങ്ങളിൽ അത്യുന്നതന്റെ തണലും സർവ്വശക്തന്റെ നിഴലും മാത്രമായിരുന്നു ആശ്രയം. മലങ്കരയുടെ യോഹന്നാൻ എന്ന് പരി. ഗീവർഗീസ് ദ്വിതീയൻ ബാവാ സ്നേഹത്തോടെ വിളിപ്പേര് നൽകിയതും ആ സഹനം കൊണ്ടുതന്നെയാണ്.

**6. അറിവ് :** ജ്ഞാനം സിദ്ധിച്ചവൻ ദൈവത്തിന്റെ സൗഹൃദം നേടുന്നു. ജ്ഞാനം 7:13. മിഴികളിൽ മഹാസ്വപ്നത്തിന്റെ നിഴലാട്ടം പ്രതിഫലിക്കയാൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ആദ്യ ബാച്ചിൽ ചേർന്ന് പ്രീ യൂണിവേഴ്സിറ്റി പാസായി. തുടർന്ന് കോഴഞ്ചേരി സെന്റ് തോമസ് കോളേജിൽ നിന്ന് ഉന്നത നിലയിൽ ബിരുദം സമ്പാദിച്ചു.

**7. പങ്കാളി :** "നിന്റെ ഭാര്യ നിന്റെ വീട്ടനകത്ത് മഹത്തരമായ മുന്തിരിവള്ളി". സങ്കീ.128.1954 മെയ് 10ന് വെണ്ണിക്കുളം ചുരുളുകുഴിയിൽ ഫിലിപ്പ് – സാറാമ്മ ദമ്പതികളുടെ മകൾ അന്നമ്മയെ ജീവിതസഖിയായി സ്വീകരിച്ചു. ബഹു അച്ചന്റെ കുതിപ്പിലും കിതപ്പിലും ആദ്യാവസാനം പ്രിയ കൊച്ചമ്മ താങ്ങും തണലുമായി നിലകൊണ്ടു.

**8. ദർഗായിൽ :** "നീതിമാന്റെ ബലി ബലിപീഠത്തെ അഭിഷേകം ചെയ്യുന്നു. അതിന്റെ സുഗന്ധം അത്യുന്നതന്റെ സന്നിധിയിലേക്കുയരുന്നു". പ്രഭാ 35:8. 1954 മെയ് 23ന് ബസ്കുദിശായിൻ സവിധേ തിരുബലി അർപ്പണത്തിനായി ദർഗായ്ക്ക് നാഥൻ വിളിച്ചടുപ്പിച്ചു. തന്റെ ആടുകളെ പച്ചയായ പുൽപ്പുറങ്ങളിൽ മേയ്ക്കുവാനും സ്വച്ഛതയുള്ള വെള്ളത്തിന്നരികെ നയിക്കുവാനും പ്രാണനെ തണുപ്പിക്കുവാനുമുള്ള ആ വിളി മരണപര്യന്തം അത്യന്തം വിശ്വസ്തതയോടെ ആ പിതാവ് നിർവ്വഹിച്ചു.

**9. വയൽ :** നാഥനെ ജീവിത സമസ്യകളിൽ ഉത്തരമായി കണ്ട് തന്നെ ഏൽപ്പിച്ച ചെറുതും വലുതുമായ ഇടവകകളിൽ ഉള്ളിലെരിയുന്ന സ്നേഹക്കനലുമായി പ്രേഷിത ദൗത്യം നിറവേറ്റി. അയിരൂർ, മാതാപ്പാറ, തടിത്ര, കുരിശുമുട്ടം, പെരുനാട്, കാട്ടൂർ, തിരുമുറ്റം, വയലത്തല, കടമ്മനിട്ട, മണ്ണാറക്കുളഞ്ഞി, കീക്കൊഴൂർ, തോട്ടമൺ, നാറാണംമൂഴി, മാക്കാംകുന്ന്, കൂനൂർ, ഊട്ടി ദേവാലയങ്ങളിലെല്ലാം ധന്യമായി പ്രവർത്തിച്ചു. നൊമ്പരമനസ്സുകളുടെ ഹൃദയ നിലത്തിന്റെ വരൾച്ചയും വിള്ളലും വചന മഴയിലും തിരുബലിയിലും കുതിർത്തു.

**10. സന്തതി :** "നിന്റെ മക്കൾ നിന്റെ മേശയ്ക്കു ചുറ്റും ഒലിവു തൈകൾ" സങ്കീ. 128.

മൂന്ന് സന്താനങ്ങളെ നാഥൻ ദാനമായി നൽകി. സാബു ഓലിക്കൽ കേരളാ കോൺഗ്രസ് നേതാവും ചെറുകോൽ ഗ്രാമപഞ്ചായത്ത് പ്രസിഡന്റും വയത്തല മാർ സേവേറിയോസ് സ്ലീബാ പള്ളി ട്രസ്റ്റിയുമൊക്കയായി ശോഭിച്ച അദ്ദേഹം ഒട്ടേറെ വർഷം കുവൈറ്റിലും ജോലി ചെയ്തു. ഭാര്യ ജൂലി ആനി സാബു കുമ്പളാംപൊയ്ക സി.എം.എസ് ഹൈസ്കൂളിൽ അദ്ധ്യാപികയാണ്. അവർക്ക് മൂന്നുമക്കൾ. ഐറിറ്റ്സ്, എവ്ലിൻ, എൽവിസ്.

രണ്ടാമത് ഓമന ക്രിസ്റ്റി. കുവൈറ്റ് കോസ്റ്റ് ഇൻവസ്റ്റ്മെന്റ് ജനറൽ മാനേജർ കടമ്മനിട്ട ക്രിസ്റ്റി കുളത്തൂരാന്റെ ഭാര്യ. അവർക്ക് രണ്ട് മക്കൾ. ഡോ. കാരൾ, കെവിൻ.

മൂന്നാമത് കൊച്ചുമോൾ വിജി. കുവൈറ്റിൽ ജോലി ചെയ്യുന്ന തെക്കേമല വിജിയുടെ ഭാര്യ. ഇവർക്ക് രണ്ട് മക്കളുണ്ട്. ശദ്രക്ക്, എലിസബേത്ത്.

**11. ഉയരെ :** "പൂമാല പോലെ സഹോദരന്മാർ അവനെ ചുറ്റിനിന്നു. അവൻ അവരുടെ മധ്യേ ഈന്തപ്പനകളാൽ വലയിതമായ ലബനോനിലെ ഇളം ദേവദാരുപോലെ ശോഭിച്ചു". പ്രഭാ. 50 :12.

പരി. ഔഗേൻ ബാവ മെത്രാപ്പോലീത്ത ആയിരിക്കവെ അദ്ദേഹത്തിന്റെ സെക്രട്ടറി, മദ്ധ്യതിരുവിതാംകൂറിന്റെ ഉദയശോഭയും ഉണർത്തുപാട്ടുമായ മാക്കാംകുന്ന് കൺവൻഷൻ പ്രസിഡന്റ്, സഭാമാനേജിംഗ് കമ്മറ്റിയംഗം ഈ നിലകളിലെല്ലാം ആ പിതാവ് ശോഭിച്ചു. 2010 ജനുവരി 2ന് ഒരു വിവാഹിത പട്ടക്കാരന് ലഭിക്കാവുന്ന ഏറ്റവം വലിയ പദവിയായ കൊറെപ്പിസ്കോപ്പ സ്ഥാനം അഭി.കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ നൽകി ആദരിച്ചു.

**12. വിട :** "ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു. ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും ഒഴിഞ്ഞുപോയി". വെളി 2.1.1. 2021 ഏപ്രിൽ ഒന്ന് പെസഹാവ്യാഴാഴ്ചയുടെ സന്ധ്യയിൽ ഈ താത്കാലിക മൺകൂടാരം വിട്ട് നാഥന്റെ സമക്ഷത്തിലേക്ക് യാത്രയായി. അഹറോൻ തന്റെ ജീവിത സായാഹ്നത്തിൽ ഹോർ പർവ്വതത്തിൽ കയറി തന്റെ പൗരോഹിത്യ വസ്ത്രമൂരി തന്റെ മകൻ എലയാസറിനെ ധരിപ്പിച്ചശേഷം നിത്യതയിൽ മറഞ്ഞതുപോലെ കുറെ നല്ല മാതൃകകൾ വരും തലമുറയ്ക്ക് ബാക്കിവെച്ച് ആ പിതാവും നിത്യതയിൽ മറഞ്ഞു.

'സാധിച്ചു വേഗമഥ തവജന്മകൃത്യം
സാധിഷ്ഠൻ പോട്ടിഹ സദാനിശിപാനഥപാദം
ബാധിച്ചു രൂക്ഷശില വാഴ്‌വതിൽ നന്ന്
മേഘജ്യോതിസു തൻ ക്ഷണികജീവിതമല്ലികാമ്യം'
പിതാവേ ഞങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കണമെ.

# എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പ

# പകരക്കാരനില്ലാത്ത അതുല്യ പ്രതിഭ



ഫാ. കെ.എ. ചെറിയാൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസ, പാരമ്പര്യാനുഷ്ഠാനങ്ങളിൽ അതീവ തീക്ഷ്ണതയുള്ള ഒരു ഇടവകയാണ് വയലത്തല മാർ സേവേറിയോസ് സ്ലീബാ ഓർത്തഡോക്സ് പള്ളി. വിശ്വാസ ധീരൻമാരായ ആചാര്യൻമാർ ഇടവകയിൽ നിന്നും ഉത്ഭവിക്കുവാൻ കാരണവും അതാണ്. അവരുടെ നേതൃത്വം സഭയുടെ വിവിധ ഭാഗങ്ങളിൽ വിവിധ രംഗങ്ങളിൽ ലഭിക്കുവാനിടയായി. അങ്ങനെയുള്ള പൗരോഹിത്യ ശ്രേണിയിലെ ഒരു കണ്ണിയാണ് ദിവംഗതനായ ഓലിക്കൽ എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പാ! ആധുനിക യാത്രാസൗകര്യങ്ങൾ ഒന്നും ഇല്ലാത്ത, കാർഷിക മേഖലയിൽ മാത്രം ആശ്രയിച്ചിരുന്ന ഇടവകാംഗങ്ങൾക്കും മറ്റുള്ളവർക്കും സമൂഹത്തിന്റെ മുഖ്യധാരയിലേക്കുള്ള പുതുവഴികൾ തുറന്നു നൽകുവാൻ ആത്മീയാചാര്യൻമാർ മാത്രമായിരുന്നു അന്നുണ്ടായിരുന്നത്. വിദ്യാസമ്പന്നരായി ലോകമെങ്ങും വ്യാപരിക്കുവാൻ അവർക്ക് കഴിഞ്ഞതും കരുതലുള്ള നേതൃത്വം ഉണ്ടായിരുന്നതുകൊണ്ടാണ്. പ. ഔഗേൻ ബാവാ തിരുമേനി വിവിധ ഭാഷാ പണ്ഡിതനായിരുന്നു. അദ്ദേഹത്തിന്റെ മാതൃകയും സാമീപ്യവുംകൊണ്ട് അനുഗ്രഹീതനായിത്തീർന്ന ബഹു. ഓലിക്കൽ അച്ചൻ, പുത്തൻകാവിൽ കൊച്ചു തിരുമേനിയുടെ ആരാധനാവൈഭവവും, അഭി. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ ഭരണ പാടവവും കൈമുതലാക്കി തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ സമുന്നതമായ സേവനം നിർവഹിച്ചു. വിവാദരഹിതമായ അച്ചന്റെ ഇടവക ഭരണം പുതുതലമുറയ്ക്ക് ആവേശമായിരുന്നു. അനേകം യുവവൈദീകർ സഭാസേവനത്തിന് സന്നദ്ധരായി എന്നുള്ളതും അച്ചന്റെ ആത്മീയ സ്വാധീനംതന്നെയാണ്. അതുകൊണ്ട്തന്നെ അദ്ദേഹം ഒരു മാതൃകാ വൈദീകനായിത്തീർന്നു. ഉദാത്തമായ കുടുംബ മാതൃക മറ്റൊന്നാണ്. അനുഗ്രഹീതമായ ഒരു സന്തുഷ്ട കുടുംബം അനുസരണവും അച്ചടക്കവുമുള്ള ജീവിതം കൊണ്ടേ ലഭിക്കയുള്ളു എന്ന് പടിപടിയായി പൗരോഹിത്യ ഉയർച്ചയിലേക്ക് വളർന്ന അച്ചന്റെ ജീവിതചരിത്രം വെളിപ്പെടുത്തുന്നു. കാർഷിക താൽപര്യം ഒട്ടും കുറവില്ലാത്തതിനാൽ സമൃദ്ധിയുള്ള ജീവിതം അച്ചനും കുടുംബവും ആർജ്ജിച്ചിരുന്നു. ആരാധനയിലും നോമ്പനുഷ്ഠാനങ്ങളിലും അച്ചന്റെ ചിട്ടയും ഏറ്റവും അനുകരണീയമാണ്. 96 വയസ്സു വരെ ആരോഗ്യമുള്ളവാക്കിയിരുന്നു. ഒരു പുരുഷായുസിന്റെ ആത്മീക നേതൃത്വം പതിറ്റാണ്ടുകളിലൂടെ സഭയ്ക്ക് ലഭിച്ചതുപോലെ 67 വർഷത്തെ ധന്യമായ കുടുംബജീവിതം, കൊച്ചമ്മയും മക്കൾക്കും അഭിമാനകരവും ആനന്ദകരവുമായിരുന്നു. ഇവ രണ്ടും അച്ചനിലും കുടുംബത്തിലും നിറഞ്ഞുനിന്നതിനാൽ ഇടവകയ്ക്ക് പകരക്കാരനില്ലാത്ത ഒരു അതുല്യ പ്രതിഭയായി. അച്ചന്റെ ഒന്നാം ചരമ വാർഷികം ആചരിക്കുന്ന ഈ വേളയിൽ തൊഴുകൈകളോടെ നമ്രശിരസ്കരായി നിന്നുകൊണ്ട് ആദരവുകൾ അർപ്പിക്കുന്നു. അസ്തമിക്കാത്ത ഓർമ്മകളാലെ വീണ്ടും അച്ചൻ നമ്മളിലൂടെ ജീവിക്കുവാനിടവരട്ടെ.



**ജോസ് കുളത്തുങ്കൽ**
പ്രസിഡന്റ്, പകലോമറ്റം കുഴിയമണ്ണിൽ കുടുംബയോഗം & (Director, Mount Zion Group of Institutions)



# ഓലിക്കൽ അച്ചൻ ചില ഓർമ്മകൾ

'ഓലിക്കൽ ദിവംഗതനായ ദിവ്യ ശ്രീ. മാത്യൂസ് കോർ എപ്പിസ്കോപ്പ അച്ചനെപ്പറ്റിയുള്ള ഓർമ്മകൾ സമാഹരിച്ച് ഒരു സ്മരണിക പ്രകാശനം ചെയ്യുന്നതിൽ അതിയായ സന്തോഷം ഉണ്ട്. വയലത്തല പകലോമറ്റം കുഴിയംമണ്ണിൽ കുടുംബവും ഓലിക്കൽ കുടുംബവുമായി ചരിത്രപരമായി സഹോദരസഹോദരി ബന്ധമാണ് ഉള്ളത്. 300 വർഷങ്ങൾക്ക് മുമ്പ് പകലോമറ്റം തറവാട്ടിൽ നിന്നും ആലപ്പുഴ കപ്പമാവുംമൂട്ടിലും നിരണത്ത് പാരൂരിലും വന്ന് താമസിച്ച സഹോദരൻമാരിൽ മൂത്തവനായ കുര്യൻ പമ്പാതീരത്ത് കാട്ടൂർ പകുതിയിൽ ഒരു നായർ തറവാട് വകയായിരുന്ന വെള്ളാട്ടേത്ത് പുരയിടം വാങ്ങി താൽക്കാലികമായി താമസിച്ചു. തുടർന്ന് കുര്യനും മക്കളും പമ്പാതീരത്ത് കുഴിയംമണ്ണിൽ വസ്തു വാങ്ങി താമസം ആരംഭിച്ചു. കുടുംബസ്ഥാപകനായ കുര്യന് അഞ്ചു പുത്രൻമാരും ഒരു പുത്രിയും ഉണ്ടായിരുന്നു. ഇവരുടെ താമസസ്ഥലത്തോട് ചേർന്ന് വള്ളങ്ങളിൽ വരുന്ന വ്യാപാരികൾക്ക് ഒരു വിശ്രമകേന്ദ്രം ഒരുക്കിയിരുന്നു. അങ്ങനെ മല്ലപ്പള്ളി മുരണിയിൽ നിന്നും വന്ന ഊർജ്ജസ്വലനായ മത്തായി എന്ന യുവാവ് എണ്ണ വ്യാപാരവും ആയി ബന്ധപ്പെട്ട് ഇവിടെ എത്തി വിശ്രമിച്ചു. ഈ ചെറുപ്പക്കാരന്റെ കാര്യശേഷിയും വിശ്വാസാധിഷ്ഠിതമായ ജീവിതവും കണ്ട കുര്യൻ തന്റെ ഏക മകളെ മത്തായിക്ക് വിവാഹം ചെയ്തുകൊടുത്തു. ആൺമക്കളെപ്പോലെ ആറിൽ ഒന്ന് വീതവും കൊടുത്തു. ആ ദമ്പതികളുടെ കുടുംബമാണ് ആറൊന്നിൽ കുടുംബം ആയി ഇന്ന് അറിയപ്പെടുന്നത്. അവർക്ക് നാല് മക്കൾ ഉണ്ടായിരുന്നു. അവരാണ് ഓലിക്കൽ, തടത്തേൽ, തറയത്ത്, കൊച്ചുകാലായിൽ എന്നീ കുടുംബങ്ങളുടെ പൂർവ്വ പിതാക്കൻമാർ.

എന്റെ ശൈശവകാലം മുതൽ അച്ചനെപ്പറ്റി നല്ല ഓർമ്മകൾ മാത്രമാണ് ഉള്ളത്. എപ്പോൾ കണ്ടാലും വളരെ സ്നേഹത്തോടുകൂടി ഇടപഴകുകയും സ്നേഹം പങ്കുവെയ്ക്കുകയും ചെയ്യുമായിരുന്നു. ബിരുദധാരിയായിരുന്ന അദ്ദേഹം ഹൈസ്കൂൾ അദ്ധ്യാപകവൃത്തി നിരസിക്കുകയും പൂർണ്ണസമയ വൈദികവൃത്തിയിൽ ജീവിക്കുവാൻ തീരുമാനിക്കുകയും ചെയ്തത് അദ്ദേഹത്തിന്റെ ഭൗതികനേട്ടങ്ങളോടുള്ള വിരക്തിയും ആത്മീയകാര്യങ്ങളിൽ ഉള്ള താൽപര്യവും സൂചിപ്പിക്കുന്നു. ആത്മീയജീവിതത്തോടൊപ്പം വയലത്തലയിലെ സ്കൂൾ, റോഡുകൾ എന്നിവയുടെ നിർമ്മാണത്തിലും മറ്റു സാമൂഹിക ജീവകാരുണ്യ പ്രവർത്തനങ്ങളിലും അദ്ദേഹം വഹിച്ചിട്ടുള്ള സജീവമായ പങ്ക് നന്ദിയോടെ സ്മരിക്കുന്നു. അദ്ദേഹത്തിന്റെ മകൻ സാബു ഓലിക്കലും പിതാവ് സഞ്ചരിച്ച പാത പിൻതുടരുന്നതിൽ ബദ്ധശ്രദ്ധനായിരിക്കുന്നു എന്നുള്ളതും ഏറെ സന്തോഷപ്രദമായ കാര്യമാണ്. കുടുംബവും സഭയും നാടും അദ്ദേഹത്തോട് വളരെ അധികം കടപ്പെട്ടിരിക്കുന്നു. ഈ പിതാവിന്റെ സ്മരണ കുഴിയംമണ്ണിൽ കുടുംബവും സ്നേഹാദരങ്ങളോടെ പങ്കുവയ്ക്കുന്നു.

# ഓർമ്മച്ചെപ്പിലെ ഓലിക്കൽ അച്ചൻ

ഫാ. പി. എ. ഫിലിപ്പ്
(കാതോലിക്കേറ്റ് അരമന, ദേവലോകം)



ഇളംപ്രായത്തിൽ മനസ്സിന്റെ അകത്തളങ്ങളിൽ ഇടം പിടിക്കുന്ന വ്യക്തികളോ, വസ്തുക്കളോ, സംഭവങ്ങളോ ഉണ്ടാവാം. ഒന്നും എഴുതാത്ത സ്വച്ഛമായ ഒരു കടലാസുപോലെ നൈർമല്യവുമുള്ള ഇളംമനസ്സിൽ കോറിയിടുന്ന ചിത്രങ്ങൾ ഒരായുസ്സു മുഴുവൻ മായാതെ തന്നെ കിടക്കും. അത് സൃഷ്ടിപരമാണെങ്കിലും നിഷേധപരമാണെങ്കിലും. ശൈശവത്തിലേക്ക് ഒരു തിരിഞ്ഞു നോട്ടം നടത്തുമ്പോൾ എന്റെ ഓർമയിലെ ആദ്യത്തെ വൈദികൻ ഓലിക്കൽ അച്ചൻ എന്ന് സ്നേഹപൂർവ്വം വിളിക്കുന്ന എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പയാണ്. കാരണം എനിക്ക് ഓർമ്മ വയ്ക്കുമ്പോൾ എന്റെ മാതൃഇടവകയായ റാന്നി പെരുനാട് ബഥനി സെന്റ് തോമസ് പള്ളിയുടെ വികാരിയായിരുന്നു അദ്ദേഹം. പുരോഹിതൻ എന്ന പദം കേൾക്കുമ്പോൾ ആദ്യം മനസ്സിൽ തെളിയുക ഓലിക്കൽ അച്ചന്റെ മുഖമായിരുന്നു.

സംഭവ ബഹുലവും സംഘർഷഭരിതവുമായ ആ നിർണ്ണായക കാലഘട്ടത്തിലാണ് ഓലിക്കൽ അച്ചൻ ബഥനി പള്ളിയുടെ ഇടയത്വശുശ്രൂഷ ഏറ്റെടുക്കുന്നത്. മലയോരഗ്രാമമായ റാന്നി പെരുന്നാട്ടിൽ മലങ്കരസഭയുടെ ആദ്യ സന്യാസസമൂഹമായ ബഥനി ആശ്രമം 1918ൽ സ്ഥാപിക്കപ്പെട്ടു. ഏതാണ്ട് അരനൂറ്റാണ്ട് ബഥനി ആശ്രമത്തിലെ അച്ചൻമാർ ദിവ്യബലി അർപ്പിച്ച് ഇടവകഭരണം നടത്തുകയായിരുന്നു പതിവ്. ബഥനി ആശ്രമവും ബഥനി പള്ളിയും തമ്മിലുണ്ടായ വടംവലിയും അസ്വാരസ്യവും നിലനിൽക്കുമ്പോഴാണ് അന്നുവരെ ബഥനി ആശ്രമത്തിന്റെ സംരക്ഷണത്തിലായിരുന്ന ബഥനി പള്ളിയിലേക്ക് തുമ്പമൺ ഭദ്രാസനത്തിൽ നിന്നുള്ള ഒരു വൈദികനെ അയയ്ക്കുന്നത്. ബഥനി പള്ളിയും ബഥനി ആശ്രമവും തമ്മിലുള്ള ഇടർച്ചയും അകൽച്ചയും വർദ്ധിച്ചുകൊണ്ടിരുന്ന ആ കാലഘട്ടത്തിൽ വന്ദ്യ ഓലിക്കൽ അച്ചന്റെ സൗമ്യസാന്നിദ്ധ്യവും ശുശ്രൂഷയും ഏറെ വിലമതിക്കപ്പെടേണ്ടവയാണ്.

അകൽച്ചയുണ്ടാവുന്നിടത്ത് മതിൽ അല്ല പാലമാണ് പണിയേണ്ടതെന്ന് അച്ചൻ കാണിച്ചു തന്നു. സമാധാനമുണ്ടാകുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവപുത്രന്മാരെന്ന് വിളിക്കപ്പെടും എന്ന നമ്മുടെ കർത്താവിന്റെ വാക്കുകൾ അക്ഷരത്തിലും ആത്മാവിലും അന്വർത്ഥമാക്കുകയാണ് ഓലിക്കൽ അച്ചൻ ചെയ്തത്. അരനൂറ്റാണ്ടിന്റെ മാതൃ-പുത്രിസമാന ബന്ധത്തിനുശേഷം ഭിന്ന ധ്രുവങ്ങളിലായിപ്പോയ ബഥനി ആശ്രമത്തിന്റെയും ബഥനി പള്ളിയുടെയും അനുപമമായ ബന്ധം വിളക്കിച്ചേർക്കുന്നതിൽ മാത്യൂസ് അച്ചന്റെ പങ്ക് നിർണ്ണായകമായിരുന്നു. ബന്ധങ്ങൾ അകന്നുപോകുന്നിടത്ത് ഇത്തരം സമാധാന മനുഷ്യരുടെ സാന്നിധ്യവും പ്രാർത്ഥനയും നിശ്ചയദാർഢ്യത്തോടെയുള്ള ഇടപെടലുകളും ഏറ്റം ശ്ലാഘനീയമാണ്. അന്യോന്യ ബന്ധമില്ലാത്ത രണ്ട് കരകളെ ബന്ധിപ്പിക്കുന്ന ഒരു പാലം പോലെ വന്ദ്യ ഓലിക്കൽ അച്ചൻ പ്രവർത്തിച്ചത് നന്ദിയോടെ മാത്രമേ പെരുന്നാട്ടുകാർക്ക് ഓർക്കാൻ കഴിയുകയുള്ളു. അവൻ ഇരുപക്ഷത്തെയും ഒന്നാക്കി, വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞു. (എഫേ 2:14,15) എന്ന് യേശുക്രിസ്തുവിനെപ്പറ്റി വി. പൗലോസ് ശ്ലീഹ പ്രസ്താവിച്ചിരിക്കുന്നത് ഓലിക്കൽ അച്ചന്റെ കാര്യത്തിലും സത്യമാണ്. സമാധാനത്തെ പ്രണയിച്ച ഒരു ഉത്തമ വൈദികൻ എന്ന നിലയിൽ ഓലിക്കൽ

അച്ചൻ മലങ്കരമക്കളുടെ മനസ്സിൽ സ്ഥിരപ്രതിഷ്ഠനാണ്.

എല്ലാവരെയും ഉള്ളുതുറന്ന് അകൃത്രിമമായി സ്നേഹിക്കുന്ന ഓലിക്കൽ അച്ചൻ ഇക്കാലത്തെ വൈദിക ഗണത്തിന് ഒരു ഉത്തമ മാതൃകയാണ്. പെരുനാട് ബഥനി പള്ളി ഒരു ഉൾനാടൻ മലയോരമേഖലയാണെന്നു പറയേണ്ടല്ലോ. തോട്ടം തൊഴിലാളികളും ചെറുകിട കർഷകരും മാത്രമുള്ള ഇടവകയിൽ പണക്കാരെന്നു പറയുന്നവർ ആരും ഇല്ലായിരുന്നു. നൂറ്റമ്പതോളം കുടുംബങ്ങളുണ്ടായിരുന്ന ഇടവകയിൽ എല്ലാ ജനങ്ങളെയും സമഭാവനയോടെ കാണുവാൻ അച്ചൻ ശ്രമിച്ചിരുന്നു.

എല്ലാവരെയും ഒരുപോലെ സ്നേഹിക്കുന്ന എന്റെ വല്ല്യച്ചൻ വലിയ സഭാസ്നേഹിയും പള്ളിഭക്തനുമായിരുന്നു. എന്നാൽ എന്റെ പിതാവ് തോമസ് ഏബ്രഹാം വിമർശനാത്മകമായി മാത്രം സഭാകാര്യങ്ങളെ സമീപിക്കുന്ന പ്രകൃതക്കാരനായിരുന്നു. പള്ളിഭരണക്കാരേയും വൈദികരെയും ഒക്കെ വിമർശിക്കുന്നത് കേട്ടിട്ടുണ്ട്. എന്നാൽ എന്റെ പിതാവ് ഏറെ ആരാധനയോടെ, ആദരവോടെ കണ്ട ഒരു വൈദികനാണ്. വന്ദ്യ ഓലിക്കൽ അച്ചൻ. അച്ചനെ അദ്ദേഹം വളരെ സ്നേഹിക്കുകയും ചെയ്തിരുന്നു.

അച്ചൻ വികാരിയായിരിക്കുന്ന കാലത്ത് (70 കളിൽ) അഞ്ചോ ആറോ വയസ്സുള്ള ഒരു പിഞ്ചുബാലൻ മാത്രമായിരുന്നു. ഞാൻ. അതുകൊണ്ടുതന്നെ ബഥനിപ്പള്ളിയിലെ അച്ചന്റെ ശുശ്രൂഷാകാലം സംബന്ധിച്ച് അവ്യക്തമായ ചില ഓർമ്മകൾ മാത്രമേ എനിക്കുള്ളു. പിന്നീട് എന്റെ സെമിനാരി അഭ്യസനകാലം മുതലാണ് അച്ചനുമായി കൂടുതൽ ഇടപഴകാൻ അവസരം ലഭിച്ചിട്ടുള്ളത്. കുട്ടിക്കാലത്തെ എന്റെ ഓർമ്മകളിൽ നിന്ന് ചികഞ്ഞെടുക്കുന്ന ഒരു സംഭവം മാത്രം എഴുതുന്നു. എന്റെ വല്ല്യപ്പൻ മരിച്ചത് 1972ൽ ആണ്. അദ്ദേഹത്തോട് വലിയ അടുപ്പമുണ്ടായിരുന്നു. വന്ദ്യ ഓലിക്കൽ അച്ചനാണ് ശവസംസ്കാരം നടത്തിയത്. അന്ന് അദ്ദേഹം നടത്തിയ ചരമപ്രസംഗത്തിലെ ചില വാക്കുകൾ ഇന്നും മാറ്റൊലിയായി കൊള്ളുന്നു. ഒരു ഞായറാഴ്ച പോലും പള്ളി ആരാധന മുടക്കാതിരുന്ന ഈ



*ഓലിക്കൽ അച്ചൻ-ഒരു പഴയ ചിത്രം*

പിതാവ് ഒരു നീതിമാൻ തന്നെയായിരുന്നു. മക്കളും കൊച്ചുമക്കളും ഈ പിതാവിന്റെ പാത പിന്തുടരണം. അദ്ദേഹം ഒരു പാഠപുസ്തകമാണ്. വന്ദ്യ അച്ചന്റെ വാക്കുൾ ഇന്നും ഞങ്ങൾ എല്ലാവരും അനുസരിക്കുന്നു. പള്ളിയിൽ പോകാതിരിക്കാനുള്ള പ്രലോഭനം ഉണ്ടാകുമ്പോൾ ഓലിക്കൽ അച്ചനെയാണ് ഓർമ്മ വരുന്നത് എന്ന് എന്റെ അമ്മ പറയുമായിരുന്നു.

കുന്നും മലയും കാടുംമേടും നിറഞ്ഞ ഈ മലയോര പ്രദേശത്തെ ഇടയത്വശുശ്രൂഷ വെല്ലുവിളി നിറഞ്ഞതാണ്. റോഡ് സൗകര്യമോ വാഹനഗതാഗതമോ ഇല്ലാതിരുന്ന അക്കാലത്ത് വന്ദ്യ അച്ചൻ കാൽനടയായിട്ടാണ് ഈ പ്രദേശമെല്ലാം സഞ്ചരിച്ചത്. ഒരു കാലൻകുടയും ഊന്നി മലകയറിവരുന്ന ഓലിക്കൽ അച്ചൻ എന്റെ ഓർമ്മയിലെ ജ്വലിക്കുന്ന താരകമാണ്. ആരോടും പിണക്കവും പരിഭവവും ഇല്ലാത്ത എല്ലാവരേയും പേർ ചൊല്ലി വിളിക്കുന്ന ആ സൗമ്യസാന്നിദ്ധ്യം ഇന്നും അനേകർക്ക് ഒരു പ്രചോദനമാണ്. ആ താരകം പൊലിഞ്ഞെങ്കിലും അദ്ദേഹം അവശേഷിപ്പിച്ച സ്നേഹനിലാവ് പൊലിയാതെ നിലനിൽക്കും.

# ഓർമ്മയിൽ ഒളിമങ്ങാതെ നിൽക്കുന്ന ഓലിക്കൽ അച്ചൻ



**ഡോ. വർഗീസ് പേരയിൽ**

മലനാടിന്റെ മഹാറാണി ആയ പത്തനം തിട്ട യിലെ പുണ്യഭൂമിയായ പമ്പയുടെ തീരത്ത് വയലത്തലയിൽ 1926 മാർച്ച് 18ന് ഓലിക്കൽ കുടുംബത്തിൽ ജനിച്ച വന്ദ്യ എം.എം മാത്യൂസ് കോർ– എപ്പിസ്കോപ്പാ ചരിത്രത്താളു കളിൽ അവിസ്മരണീയ വ്യക്തിത്വമായി പ്രശോഭി ക്കുന്നു.

സേവനസന്നദ്ധതയും വിശ്വാസ തീവ്ര തയും ആയിരുന്നു ചെറുപ്പം മുതലേ അച്ചനെ നയിച്ചിരുന്നത്. ശെമ്മാശൻ ആയ പ്പോഴും അച്ചൻ ആയപ്പോഴും കോർഎപ്പി സ്കോപ്പ സ്ഥാനത്തിന്റെ ഔന്നത്യത്തിൽ എത്തിയ പ്പോഴും ആ വിശ്വാസപ്രമാണങ്ങൾക്കും ജീവിത വീക്ഷണത്തിനും മാറ്റമുണ്ടായില്ല. ബാല്യത്തിൽ തന്നെ ദേവാലയത്തിന്റെയും പട്ടക്കാരുടെയും ദിവ്യ സാന്നിധ്യം അനുഭവിച്ച റിഞ്ഞ് വൈദിക ശുശ്രൂഷയിലൂടെ ജീവിതം ധന്യമാക്കിയ ആ മഹിതാചാര്യന്റെ ദീപ്ത സ്മരണകൾക്ക് മുൻപിൽ പ്രണാമം.

1984 ൽ ഞാൻ അടൂർ സെന്റ് സിറിൽസ് കോളേജിൽ ജോലി ചെയ്യുമ്പോൾ ആണ് ആദ്യമായി മാത്യൂസ് അച്ചനെ കണ്ടത്. കോളേ ജിലെ ഒരു അധ്യാപക നിയമനവുമായി ബന്ധപ്പെട്ടാണ് അച്ചൻ അന്നത്തെ മാനേജർ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരു മേനിയെ കാണാനെത്തിയത് എന്ന് ഞാൻ മനസ്സിലാക്കി.

തിരുമേനിയെ എവിടെവച്ച് കണ്ടാലും പോയി കൈ മുത്തുന്നത് എനിക്ക് വലിയ സന്തോഷമായിരുന്നു. 'എടോ ഈ അച്ചനെ അറിയുമോ'?.

കൂറിലോസ് തിരുമേനി എന്നോട് ചോദിച്ചു.

ഞാൻ മൗനമായി നിന്നു. 'ഇത് നമ്മുടെ ഔഗേൻ ബാവയുടെ സെക്രട്ടറിയായിരുന്നു '. ഞാൻ അച്ചനെ ഒന്ന് സൂക്ഷിച്ചു നോക്കി പുഞ്ചിരിച്ചു. പുറത്തി റങ്ങിയ അച്ചനെ ഞാൻ പരിചയപ്പെട്ടു. അപ്പോഴാണ് ഇത് സാബു ഓലിക്കലിന്റെ പിതാവാണ് എന്ന് ഞാൻ മനസ്സിലാക്കിയത്. കോളജ് അധ്യാപകൻ ആകുന്നതിനുമുമ്പ് ഞാൻ കേരള കോൺഗ്രസിന്റെ വിദ്യാർത്ഥി ഭാഗമായ കെ എസ് സി യുടെ ജില്ലാ പ്രസിഡണ്ട് ആയിരുന്നു. റാന്നി സെന്റ് തോമസ് കോളേജിലെ കെ എസ് സി നേതാവ് ആയിരുന്ന സാബു ഓലിക്കൽ അന്ന് കെഎസ് സി ജില്ലാസെക്രട്ടറി യും എനിക്ക് ശേഷം ജില്ലാ പ്രസിഡണ്ടുമായ ആളാണ്. സാബു വിന്റെ പിതാവ് വൈദിക നാണ് എന്ന് കേട്ടിട്ടുണ്ടെങ്കിലും ആദ്യമായി കണ്ടത് അന്നാണ്. എനിക്ക് വലിയ സന്തോഷം തോന്നി. പതിനാലാം വയസ്സിൽ ശ്ലേറി പട്ടം ലഭിച്ച ഒരു വൈദിക ശ്രേഷ്ഠനെയാണ് ഞാൻ പരിചയപ്പെട്ടത് എന്ന് പിന്നീട് ആണ് എനിക്ക് മനസ്സിലായത്. കുറച്ചുനേരം ഹൃദ്യമായി സംസാരിച്ചതിന് ശേഷമാണ് അദ്ദേഹം പോയത്.

പിന്നീട് പലപ്പോഴും സഭാപരമായ പല

ചടങ്ങുകളിൽ വച്ച് അദ്ദേഹത്തെ കാണാനിടയായി. അടുക്കുംതോറും അസാധാരണത്വം കൂടുതലായി അനുഭവപ്പെടുന്ന സവിശേഷത അന്തർലീനമായ വ്യക്തിത്വം അദ്ദേഹത്തെ മറ്റ് വൈദികരിൽ നിന്ന് വ്യതിരിക്തനാക്കുന്നതായി എനിക്ക് തോന്നി.

എങ്ങനെ ഒരു നല്ല വൈദികൻ ആകാം, ഒരു നല്ല കുടുംബനാഥൻ ആകാം, ഒരു നല്ല പിതാവ് ആകാം, അതിലൊക്കെ ഉപരിയായി നല്ലൊരു മനുഷ്യൻ ആകാം എന്ന് ജീവിതം കൊണ്ട് കാട്ടിയ, മഹൽ പ്രതിഭ ആയി രുന്നു അച്ചൻ. ജീവി തത്തിൽ ആചാര്യ ത്വത്തിനു ചേർന്ന ഉന്നതിയും മൂല്യ ബോധവും കാത്തു സൂക്ഷിച്ച അച്ചൻ കുടുംബ ജീവിത ത്തിലും മനോഹര മായ പറുദീസയാ ണ് സൃഷ്ടിച്ചത് എന്ന് സാബുവു മായു ള്ള അടുപ്പത്തിൽ ഞാൻ മനസ്സിലാ ക്കിയിരുന്നു. ദൈവം നൽകിയ അനുഗ്രഹീത ഉദ്യാന ത്തിലെ റോസാ പുഷ്പങ്ങൾ ആണ് മക്കൾ എന്ന് അച്ചൻ പറയുമായിരുന്നു.

വന്ദ്യ ഓലി ക്കൽ അച്ചനുമായി പലവട്ടം സ്നേഹ സംഭാഷണങ്ങൾ നടത്തു വാൻ ഇടയാ യിട്ടുണ്ട്. ഒരിക്കൽ അച്ചനോടൊപ്പം വിശുദ്ധ കുർബാനയിൽ ശുശ്രൂഷിക്ക ണമെന്ന ആഗ്രഹം തോന്നിയിട്ട് മണ്ണാറകുളഞ്ഞി പള്ളിയിൽ പോയി സംബന്ധിച്ചത് ഓർക്കുന്നു. അച്ചന്റെ വലയത്തല വീട്ടിൽ വച്ചും കുവൈറ്റിൽ മകൾ ഓമനയുടെ വീട്ടിൽ വച്ചും പലപ്രാവശ്യം അച്ചനുമായി സംവദിക്കുവാൻ അവസ്സരം ലഭച്ചിട്ടുള്ളത് സന്തോഷപൂർവം ഓർക്കുന്നു.

സ്വജീവിതം സഭാ സേവനത്തിനും സാമൂഹിക പുരോഗതിക്കും ഉഴിഞ്ഞുവെച്ച ആചാര്യ ശ്രേഷ്ഠൻ ഇന്നു നമ്മോടൊപ്പം ഇല്ല. ദൈവീക ജീവിതത്തിലേക്കുള്ള വഴിത്താരയിൽ അദ്ദേഹം ചവിട്ടി നടന്ന അനുഭവങ്ങളുടെ മുൾ കൂട്ടങ്ങളും കരിമ്പാറ പാറക്കൂട്ടങ്ങളും മലർവാടികളും ഉണ്ട് എന്നത് ചരിത്രസത്യം .

മൺമറഞ്ഞുപോയ വരെ കുറിച്ച് വിലപിക്കുന്നതിനേക്കാൾ മെച്ചം അവർ കാണിച്ചുതന്ന, ആഗ്രഹിച്ചിരുന്ന വഴികളിൽ കൂടി സഞ്ചരിക്കുവാൻ ശ്രമിക്കുന്നതാണ്.



***ഓലിക്കൽ അച്ചൻ-ഫയൽ ചിത്രം***

നമുക്ക് അതിന് പരിശ്രമിക്കാം.

പരിശുദ്ധ പിതാക്കന്മാരുമായി അച്ചന് ഉണ്ടായിരുന്ന ബന്ധവും സാമൂ ഹിക പ്രവർത്തനത്തിൽ നേടിയെടുത്ത സൗഹൃദ ങ്ങളും പുതിയ തലമുറ യ്ക്ക് ചരിത്ര ബോധം സൃഷ്ടിക്കുവാൻ ഈ ഗ്രന്ഥത്തിൽ കൂടി സാധിക്കും എന്ന്ഞാൻ പ്രത്യാ ശിക്കുന്നു.

പ.ഔഗേൻ കാതോലിക്ക ബാവയുടെ സെക്രട്ടറി, മലങ്കര ഓർത്തഡോക്സ് സഭയുടെ പരമോന്നത സമിതിയായ മാനേജിങ് കമ്മിറ്റി അംഗം, ആധ്യാത്മിക ജീവിത ത്തിന്റെ ഉദാത്ത പദവിയായ കോറെപ്പി സ്കോപ്പ സ്ഥാനം, മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ അടക്കമുള്ള ധാരാളം ദേവാലയങ്ങളുടെ വികാരി തുടങ്ങി വിവിധ മേഖലകളിൽ സ്തുത്യർഹമായ സേവനമനു ഷ്ഠിച്ച് കാലയവനികക്കുള്ളിൽ തിരോധാനം ചെയ്ത വന്ദ്യനായ വൈദികശ്രേഷ്ഠന്റെ ചരിത്രം വരും തലമുറയ്ക്ക് പ്രഭാപൂരം ആക്കുവാൻ താല്പര്യം കാണിച്ച ഏവരോടും ഉള്ള അഭിനന്ദനം പ്രത്യേകിച്ച് അദേഹത്തിന്റെ മകൻ സാബു ഓലിക്കലിനോടും രേഖപ്പെടുത്തുന്നു.

# വന്ദ്യ ഓലിക്കലച്ചൻ ഹൃദയ വിശാലതയുടെ ആൾരൂപം



**ടി.കെ. രാജപ്പൻ**

(മുതിർന്ന മാധ്യമ പ്രവർത്തകൻ, മലയാള മനോരമ)

വെൺമുകിലുകൾ മുത്തം വയ്ക്കുന്ന നീലാകാശത്തിനു കീഴിൽ മാനംമുട്ടി നിൽക്കുന്ന സഹ്യശൈലം. സഹ്യസാനനുക്കളിലെ പ്രകൃതി സുന്ദരമായ മലമടക്കുകൾ.. അവയ്ക്ക് ഇടയിലൂടെ വളഞ്ഞു പുളഞ്ഞൊഴുകുന്ന പമ്പാനദി.. പമ്പയുടെ തീരത്തെ മലയോര ഗ്രാമമായ വയലത്തല.. സുവിശേഷ പ്രഘോഷണത്തിന്റെ സുഗന്ധം പരത്തിയ ഓലിക്കൽ കുടുംബത്തിലെ അഭിവന്ദ്യ എം.എം.മാത്യൂസ് കോർ എപ്പിസ്കോപ്പായെപ്പറ്റി പറയുമ്പോൾ ആദ്യം മനസ്സിൽ എത്തുന്നത് സഭാ സേവനത്തിനും സാമൂഹിക പുരോഗതിക്കും ഉഴിഞ്ഞുവെച്ച അദ്ദേഹത്തിന്റെ ജീവിതമാണ്.

സാബു ഓലിക്കലിന്റെ പിതാവ് എന്ന നിലയിലാണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെട്ടത്. ബാല്യത്തിൽ തന്നെ ദേവാലയത്തിന്റെയും പട്ടക്കാരുടെയും ദിവ്യസാന്നിധ്യം തിരിച്ചറിഞ്ഞ മഹത്വം അദ്ദേഹത്തിൽ കാണാൻ കഴിഞ്ഞു. സാബു ഓലിക്കൽ ചെറുകോൽ പഞ്ചായത്ത് പ്രസിഡന്റായിരിക്കെ പലതവണ അദ്ദേഹത്തിന്റെ വീട്ടിൽവച്ചും കണ്ടുമുട്ടി.

പരിശുദ്ധ ഔഗേൻ കാതോലിക്ക ബാവയുടെ സെക്രട്ടറിയായി സഹനത്തിന്റെ പര്യായമായി മാറിയ ബഹു. അച്ചൻ മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിങ് കമ്മിറ്റി അംഗം ആയി പ്രവർത്തിക്കുമ്പോഴാണ് പത്രപ്രവർത്തകനായ ഞാനുമായി കൂടുതൽ അടുക്കുന്നത്. വിശ്വാസ തീവ്രതയ്ക്ക് ഒപ്പം മറ്റുള്ള വരെ സ്നേഹിക്കാനും സഹായിക്കാനുള്ള വലിയ മനസ്സിന്റെ ഉടമയായിരുന്നു അദ്ദേഹം അടുക്കുന്തോറും അസാധാരണത്വം അനുഭവപ്പെടുന്ന സവിശേഷത അദ്ദേഹത്തിൽ എനിക്ക് കാണാൻ കഴിഞ്ഞു. മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരിയായിരിക്കെ ശിഥിലമായ പല കുടുംബ ബന്ധങ്ങളെയും ഒരുമിപ്പിക്കുന്നതിന് അദ്ദേഹം ചെയ്ത കഠിന പ്രയത്നങ്ങളും മറക്കാനാവില്ല. പൗരോഹിത്യത്തിന്റെ ഉന്നത ശ്രേണിയിൽ എത്തിയപ്പോഴും അദ്ദേഹത്തിന്റെ ജീവിത വീക്ഷണത്തിനു മാറ്റം ഉണ്ടായില്ല. ദൈവീക ജീവിതത്തിലെ വഴിത്താരയിൽ അദ്ദേഹം ചവിട്ടിക്കയറിയ അനുഭവങ്ങളുടെ നേർക്കാഴ്ചകൾ ചരിത്രസത്യമായി ഇന്നും അവശേഷിക്കുന്നു. ജാതി മത വ്യത്യാസങ്ങളില്ലാതെ എല്ലാ മനുഷ്യരേയും ഒരുപോലെ സ്നേഹിച്ച വിശാല ഹൃദയത്തിന്റെ ഉടമയായിരുന്നു വന്ദ്യനായ അച്ചൻ. അദ്ദേഹത്തിന്റെ ജീവചരിത്രം വരും തലമുറയ്ക്കു വെളിച്ചം വീശാൻ ഉതകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

# പട്ടത്വ സുവർണ്ണ ജൂബിലി





പട്ടത്വ സുവർണ്ണ ജൂബിലി ശ്രീ. എം.എം. ഹസൻ ഉദ്ഘാടനം ചെയ്യുന്നു







കത്തീഡ്രൽ മാനേജിംഗ് കമ്മിറ്റി – 1987



പരി. മാത്യൂസ് പ്രഥമൻ ബാവായ്ക്ക് സ്വീകരണം

# പട്ടത്വ പ്ലാറ്റിനം ജൂബിലി



പട്ടത്വ പ്ലാറ്റിനം ജൂബിലി ലോക്സഭ ഡെപ്യൂട്ടി സ്പീക്കർ പ്രൊഫ. പി.ജെ. കുര്യൻ ഉദ്ഘാടനം ചെയ്യുന്നു









# പട്ടത്വ പ്ലാറ്റിനം ജൂബിലി











മാക്കാംകുന്ന് കത്തീഡ്രൽ പള്ളി കല്ലിടീൽ കർമം




വിദേശ യാത്രയിൽ നിന്ന്....

# ദൈവത്തിന്റെ പരിശുദ്ധ സഭയിൽ ഒരു സൈത്തായി

## വെരി.റവ. എം എം മാത്യൂസ് ഓലിക്കൽ കോറെപ്പിസ്കോപ്പ



**ഫാ. മാത്യൂസ് വട്ടിയാനിക്കൽ**

(മലബാർ ഭദ്രാസന വൈദീകസംഘം സെക്രട്ടറി
മദ്യനിരോധന സമിതി സംസ്ഥാന വൈസ് പ്രസിഡന്റ്)

തെക്കൻ തിരുവിതാംകൂറിന്റെ പത്തനം തിട്ട ജില്ല ഉൾപ്പെട്ട തുമ്പമൺ ഭദാസനം ഇന്നു നിലയ്ക്കൽ ഭദ്രാസനത്തിന്റെ ഭാഗമായ വയലത്തല മാർ സേവേറിയോസ് സ്ലീബാ ഓർത്തഡോക്സ് വലിയ പള്ളി ഇടവകാം ഗമായ എനിക്ക് ഞാനായിരിക്കുന്ന വൈദീക ശുശ്രൂഷയിൽ ആവശ്യമായ ആത്മീയ പോഷ ണമേകി ഉത്തമ മാതൃക നൽകി, വഴികാട്ടിയത് ഇടവകയിലെ മുൻഗാമികളായ വന്ദ്യവൈദീകർ ആയിരുന്നു. 1988 ൽ ഞാൻ വൈദീകനാ കുന്നതിനു 23 വർഷം മുമ്പ് മലബാറിൽ സേവനം ചെയ്ത ആലാകുഴികാലായിൽ സാമുവേൽ കോർ എപ്പിസ്കോപ്പാ അച്ചനായി രുന്നു എന്റെ തൊട്ട ടുത്തമുൻഗാമി. അതിനു മുമ്പ് അനേകം ശ്രേഷ്ഠ വൈദീകർ ഇടവകയിൽ ഉണ്ടായിരുന്നു. അതിൽ അഗ്രഗണ്യനായി കരുതാവുന്ന പിതാവാണ് വന്ദ്യനായ എം എം മാത്യൂസ് ഓലിക്കൽ അച്ചൻ.

ഒരു വൈദീകന്റെ വ്യക്തിപ്രഭാവം എന്നത് അദ്ദേഹം എത്രമാത്രം മനുഷ്യഹൃദയങ്ങ ളിൽ സ്വാധീനം ചെലുത്തി നിത്യം ജീവിക്കുന്നു എന്നതിലാണ്. ഇന്നുകളേക്കാളുപരി ഗ്രാമാ ന്തരീക്ഷവും, ഗ്രാമീണതയും ഏറെ പ്രബല പ്പെട്ടിരുന്ന കാലഘട്ടത്തിൽ ഒരു ക്രൈസ്തവ പുരോ ഹിതൻ വി . കൂദാശകളുടെ കർമ്മിയും, ആടുകളുടെ ഇടയനും, മക്കളുടെ പിതാവും, വേദ നിക്കുന്നവരുടെ ആശ്വാസവും, ആവശ്യ ക്കാരന് സഹായിയും രോഗിക്കും വൈദ്യനും നഷ്ട പ്പെട്ടതിനെ തേടുന്നവനും, വീഴുന്നവനെ താങ്ങുന്നവനും സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിക്കുന്നവനും, ദു:ഖിക്കുന്നവരോടു കൂടെ ദു:ഖിക്കുന്നവനും, സാമൂഹ്യപരി ഷ്കർത്താവ് വളർന്നു വരുന്ന വ്യക്തിത്വ ത്തിന്റെ വികസനത്തിനാവശ്യമായ ആത്മീക ലൗകീക, വിദ്യാഭ്യാസ മേഖലകളിലെ പോഷ ണമേകുന്നവനും എന്തിനേറെ ജനത്തിന്റെ കാവൽക്കാരനായ ഇടയനും ആയിരിക്കും. തദ്വാര ചിന്തിക്കുമ്പോൾ ബഹു. അച്ചൻ തിരുസ ഭയ്ക്ക് നല്ലൊരു കാവൽക്കാരൻ തന്നെയാ യിരുന്നു.

എന്റെ വ്യക്തി ജീവിതത്തിൽ ബാലജന സഖ്യവും വായനാശാലയും ഭവനാന്തരീക്ഷ വും, കഴിഞ്ഞാൽ മതിയായ ആത്മീയ പോഷ ണം ലഭിച്ചത് എന്റെ ഇടവക പള്ളിയിൽ നിന്നാ യിരുന്നു. അവിടെ ഏതുവിധേനയും മതിയായ ആത്മീയ പ്രോത്സാഹനം നൽകി വളർത്ത പ്പെടുവാൻ വന്ദ്യനായ അച്ചന്റെ ജീവിത മാതൃകകളും ഉപദേശവും കരുതലും, പ്രാർത്ഥ നകളും ജീവിത യാത്രയിൽ ഏറ്റവും ഉപക രിച്ചു. ബാല്യത്തിൽ മാത്രമല്ല. അച്ചന്റെ വാർദ്ധക്യത്തിലും എന്റെ പ്രവർത്തന സരണി യിൽ ലഭിച്ചു കൊണ്ടിരുന്നു. ഓരോ സന്ദർശന വേളയിലും ബഹു, അച്ചൻ എന്റെ പിതാമഹൻ മുതൽ കുടുംബാംഗങ്ങൾ ഓരോരുത്തരെക്കു റിച്ചും തികഞ്ഞ ഓർമ്മയോടെ സംസാരിക്കു കയും സ്നേഹം പങ്കിടുകയും ചെയ്തിരുന്നു. മലബാറിൽ ചുങ്കത്തറയിലുള്ള എന്റെ ഭവന ത്തിൽ ബഹു. അച്ചനും കൊച്ചമ്മയും വരികയും സന്തോഷം പങ്കിടുകയും ചെയ്തിട്ടുണ്ട്. ബഹു. അച്ചൻ നല്ലൊരു കുടുംബസ്ഥൻ ആയിരുന്നു. അച്ചനും, കൊച്ചമ്മയും മൂന്ന് മക്കളും അട ങ്ങുന്നതായിരുന്നു അച്ചന്റെ കുടും ബം. മകൻ സാബു, മൂത്തമകൾ ഓമന ഇളയ മകൾ കൊച്ചുമോൾ

വന്ദ്യനായ മാത്യൂസ് അച്ചൻ യഥാർത്ഥ പുരോഹിതനാവശ്യമായ ഗുണഗണങ്ങളോടെ മനുഷ്യഹൃദയങ്ങളിൽ ഇന്നും ജീവിക്കുന്നത് അച്ചന്റെ ദൈവാഭിമുഖവും മനുഷ്യാഭിമുഖവു മായ ജീവിതചര്യയായിരുന്നു. ഞങ്ങൾ ഇടവക പട്ടക്കാർ ഫാ. പി.കെ. തോമസ് താഴെത്ത്, ഫാ. ലെസ്‌ലി ചെറിയാൻ ചെമ്പോത്രയിൽ, രാജു തോമസ് വട്ടിയാനിക്കൽ, ജോജി പള്ളിക്കൽ എന്നിവർ വർഷത്തിൽ അച്ചന്റെ വീട്ടിൽ കൂടുമായിരുന്നു.

ദൈവസ്നേഹിയായ വൈദീകൻ മനു ഷ്യനെ സ്നേഹിക്കും . ബ. അച്ചൻ വളർന്നു വരുന്ന തലമുറ വിദ്യാഭ്യാസം നേടുന്നതിൽ ശ്രദ്ധാലുവായിരുന്നു. അതിനാവശ്യമായ പ്രോത്സാഹനവും നൽകിയിരുന്നു. ഞാനും എന്റെ കുടുംബവും മാത്രം എന്ന ചിന്ത ലവ ലേശം പോലും തീണ്ടിയിരുന്നില്ല.

സാമൂഹിക മേഖലകളിൽ നാടിന്റെ വിക സനത്തിൽ സാരമായ പങ്കു വഹിക്കുവാൻ അച്ചൻ ശ്രദ്ധിച്ചിരുന്നു. മറ്റുള്ളവരുമായി സംസാ രിക്കുമ്പോൾ പ്രോത്സാഹനവും പ്രചോദ നവും അച്ചൻ നൽകിയിരുന്നു. തികച്ചും പോസിറ്റീവ് മൈൻഡ് ന്റെ ഉടമയായിരുന്നു. എന്നാൽ പൊള്ളയായ വാക്‌ധോരണികൾ കൊണ്ട് ആവശ്യമില്ലാതെ പുകഴ്ത്തിപ്പറയു കയോ ഇടിച്ചു താഴ്ത്തി സംസാരിക്കുകയോ ചെയ്യാറില്ല. പറയാൻ അവസരമുള്ളപ്പോൾ ഉള്ളതുമാത്രം പറയുന്ന അനുഭവങ്ങളായി രുന്നു. മാന്യതയും, കൃത്യതയും, സത്യസന്ധ തയും പുലർത്തി ജീവിതത്തിനാ വശ്യമായ രീതിയിൽ മാത്രം ധനം കൈകാര്യം ചെയ്തിരുന്നു. ദുർവ്യയം ചെയ്തിരുന്നില്ല.

ആവശ്യക്കാരന്റെ മുമ്പിൽ ദാനശീല നായിരുന്നു. പ്രയാസം അനുഭവിക്കുന്നവരെ തിരിച്ചറിഞ്ഞ് സഹായിച്ചിരുന്നു. സ്വന്തം കൈയ്യിലില്ലെങ്കിൽ കടം വാങ്ങിയും സഹായി ച്ചിരുന്നു. സഹായങ്ങൾക്കൊന്നും പ്രതി ഫലമോ, പ്രത്യപകരാമോ ആഗ്രഹിച്ചിരുന്നില്ല.

“എന്നെ മാനിക്കുന്നവനെ ഞാൻ മാനി ക്കും” എന്ന കർത്തൃവചനം അച്ചന്റെ ജീവിത ത്തിലും നിറവേറി. അനുഗ്രഹകരമായ കുടുംബ ജീവിതം, മക്കൾ, അവരുടെ കുടുംബങ്ങൾ എല്ലാം അനുഗ്രഹദായകമായി ബ. അച്ചന്റെ ആഗ്രഹപ്രകാരം വിശുദ്ധനാട് സന്ദർശനം, അറേബ്യൻ നാടുകളിലെ സന്ദർശനങ്ങൾ, യാത്രകൾ, താമസങ്ങൾ, എല്ലാം തന്നെ വാർദ്ധക്യ കാല ശോഭകളായി പരിണമിച്ചു.

95-ാം വയസ്സിൽ കർത്തൃസന്നിധി യിലേക്കു യാത്രയാവുമ്പോൾ ബലിപീഠത്തിലെ ദിവ്യാഗ്നി ആവാഹിച്ചെടുത്ത് വി. കൂദാശ കളിലൂടെ ആരാധനകളിലൂടെ, വചന പ്രഘോഷണത്തിലൂടെ മനുഷ്യഹൃദയങ്ങളെ പ്രോജ്വലിപ്പിച്ച ആചാര്യൻ, നിഷ്കാമകർമ്മം അനുഷ്ഠിച്ച ദൈവം അദ്ദേഹത്തിനു നൽകിയ വലിയ വരദാനമായിരുന്നു ഓർമ്മശക്തി. വാർദ്ധക്യത്തിൽ പോലും സന്ദർശകർക്ക് ആനന്ദമേകുന്ന വിധം തികഞ്ഞ ഓർമ്മയോടെ കുശലന്വേഷ ണങ്ങൾ നടത്തിയിരുന്നു.

തികഞ്ഞ പൗരാണികതയും അപ്പോ സ്തോലിക പാരമ്പര്യവും സത്യവിശ്വാസവും കൊ ടികുത്തി നിൽക്കുന്ന സഭാന്തരീക്ഷത്തിൽ ദൈവവചനത്തോടും ആരാധന ജീവിത ത്തോടും ചേർന്നു നിന്ന ദൈവജനത്തെ ദൈവ ഭക്തിയിലും, ധർമ്മനിഷ്ഠയിലും, കർമ്മ നിരതരാക്കി, വ്യക്തിപ്രഭാവത്തോടെ വളർത്തി ക്കൊണ്ടുവരണമെങ്കിൽ ഒരു വൈദീകന് ആവശ്യമായ ദൈവഭക്തിയും, മനുഷ്യ സ്നേഹവും, ഗുരുഭക്തിയും, പിതാക്കന്മാ രോടുള്ള ഭക്തിയും കൂറും ഏറെ പ്രാധാന്യ മർഹിക്കുന്ന സംഗതികളാണ്. അതിലും ബ. മാത്യൂസ് അച്ചൻ മുൻനി രയിലായിരുന്നു.

സഭാ സ്നേഹത്തിന്റെ ഉത്തുംഗ ശൃംഖല യിൽ ശാന്തനായി വസിച്ച പ. ഔഗേൻ ബാവ യോടൊപ്പം ജീവിക്കാൻ കഴിഞ്ഞ അച്ചൻ ക്രൂശിലെ സ്നേഹത്തിന്റെയും, സഭാ സ്നേഹ ത്തിന്റെയും സത്ത നുകർന്നത് പരിശുദ്ധ പിതാക്കന്മാരോട് ചേർന്നുള്ള ജീവിത ത്തിൽ നിന്നാവാം. പ. ഗീവർഗീസ് ദ്വിതിയൻ ബാവ പ. ഔഗേൻ ബാവ തുടർന്നു വന്ന പ. പിതാ ക്കന്മാർ ഇവരോടൊപ്പം കഴിഞ്ഞ് അവരുടെ ജീവിത മാതൃക പിൻപറ്റി ക്രിസ്ത നേഹത്തി ലലിഞ്ഞ പൗരോഹിത്യ ജീവിതം.

സഭയുടെ സത്യവിശ്വാസവും, അഖണ്ഡതയും, സ്വാതന്ത്ര്യവും, പാരമ്പര്യവും കാത്തു സൂക്ഷിച്ച് ഉത്തമ കാവൽക്കാരൻ ആത്മീയ ശിക്ഷണത്തിൽ ചിട്ടയായും കൃത്യ മായും ജീവിച്ചു മാതൃ കാണിച്ച വ്യക്തിത്വം, ആടുകളെ അറിഞ്ഞു കരുതിയ നല്ല ഇടയൻ, നല്ല കുടുംബനാഥൻ. അനേകമനേകം മഹനീയ ഗുണങ്ങളുടെ കലവറക്കാരൻ വന്ദ്യനായ ഓലിക്കൽ എം.എം മാത്യൂസ് അച്ചൻ മലങ്കര സഭയ്ക്കും താൻ ശുശ്രൂഷിച്ച മനുഷ്യമനസ്സുകൾക്കും വയലത്തല മാർ സേവേറിയോസ് സ്ലീബാ ഓർത്തഡോക്സ് ഇടവകയ്ക്കും എന്നും അഭിമാനപ്പതക്കത്തിലെ മാണിക്യരത്നമായി, കെടാവിളക്കായി, വാടാമലരായി ശോഭിക്കട്ടെ. ആ വൻ വൃക്ഷത്തിന്റെ തണലിൽ കുളിർക്കാറ്റേറ്റ് സാന്ത്വനം ലഭിച്ച് ആശ്വാസം പ്രാപിച്ച് അനേകം ആളുകൾ ശാന്തിയോടെ ജീവിക്കുന്നു.

അതിൽ ഒരു ശിഷ്യനായ ഞാനും ഏറെ അഭിമാനിക്കുന്നു. ആ ദീപസ്തംഭത്തിൽ നിന്നും കത്തിച്ചെടുത്ത് ചെറുതിരികളുമായി മലബാറിന്റെ മണ്ണിലും ഇരുളിൽ തപ്പിത്തടയാതെ ജീവിക്കുവാനും ക്രിസ്തീയ സാക്ഷ്യം പകരുവാനും, സാമൂഹിക സാംസ്കാരിക മേഖലകളിൽ വെളിച്ചം പകരുവാനും ബഹു. അച്ചന്റെ അനുഗ്രഹവും മാതൃകയും എനിക്കും വഴിവിളക്കായി. ഞാൻ വൈദീകനാവുമ്പോൾ 61-ാം വയസ്സിലായിരുന്ന ബഹു: മാത്യൂസ് അച്ചന്റേയും പൂർവ്വപിതാക്കളുടേയും പ്രാർത്ഥനയും അനുഗ്രഹവും നിത്യനിധിയായി ഞാൻ കരുതുന്നു.

വന്ദ്യനായ അച്ചന്റെ ഉത്തമ ഗുരുനാഥന്റെ ഓർമ്മകൾക്കു മുമ്പിൽ സ്നേഹ പ്രണാമത്തോടെ സ്മരണകൾ കോർത്തിണക്കിയ പുഷ്പമാല്യം അർപ്പിക്കട്ടെ

ഗുരുവേ പ്രണാമം.

A priest who shunned the Darkness and shined like a star and an inspiring social persona who lead the laity to the loftiness of Humanity.



## വന്ദ്യപിതാവിന്റെ പാവന സ്മരണയ്ക്ക്

### ആറൊന്നിൽ – തടത്തേൽ കുടുംബം

# വെരി. റവ. എം.എം.മാത്യൂസ് കോറെപ്പിസ്കോപ്പാ;

# എന്റെ ഓർമ്മയിലൂടെ

ബർസ്ലീബി റമ്പാൻ, തിരുവിതാംകോട്

വന്ദ്യനായ ഓലിക്കൽ എം.എം. മാത്യൂസ് കോറെപ്പിസ്കോപ്പാ അച്ചന്റെ ഒന്നാം ചരമ വാർഷികത്തോടനുബന്ധിച്ച് ഒരു സ്മരണിക പ്രകാശനം ചെയ്യുന്നു എന്ന് അറിയുന്നതിൽ അതിയായ സന്തോഷം. വരുംതലമുറകൾക്ക് വന്ദ്യനായ അച്ചനെക്കുറിച്ച് അറിയുന്നതിന് ഈ സ്മരണിക ഉപകാരപ്രദമാകട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

പരിശുദ്ധായ പൗലോസ് ശ്ലീഹാ എബ്രായർക്കെഴുതിയ ലേഖനം 13-ാം അദ്ധ്യായം 7-ാം വാക്യത്തിൽ ഇപ്രകാരം പറയുന്നു. “നിങ്ങളോട് ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവിതാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പീൻ.”

അപ്രകാരം നാം ഏവർക്കും അനുകരിപ്പാൻ തക്ക വിശ്വാസജീവിതം ഇഹലോകത്തിൽ തികച്ച് തന്റെ ജനത്തോട് വന്ദ്യനായ അച്ചനും ചേർക്കപ്പെട്ടിരിക്കുന്നു.

പ്രാർത്ഥനാ, നിഷ്ഠ, ത്യാഗം, സഹനം തുടങ്ങി അനേകം സദ്ഗുണങ്ങൾ വന്ദ്യ ആചാര്യനിൽ നാം കാണുന്നുണ്ട്. അത് അദ്ദേഹത്തോട് അടുത്തിടപഴകിയിട്ടുള്ള ആളെന്ന നിലയിൽ എനിക്ക് അനുഭവവേദ്യവും ആണ്. ആർക്കും മാതൃകയാക്കുവാൻ തക്ക ജീവിതം അദ്ദേഹത്തിന് കൈമുതലായിട്ടുണ്ടായിരുന്നു. ജീവിതവീഥിയിൽ പിറകോട്ടു നോക്കുമ്പോൾ അനേകം സഹനങ്ങളുടെ കഥകൾ ഉണ്ടെന്നിരിക്കിലും അദ്ദേഹത്തിന്റെ സഹനശക്തിയും പ്രാർത്ഥനാജീവിതവും ആ കദനങ്ങളുടെ ആഴത്തേക്കാൾ മികവുറ്റതാണ്. ഇന്നുള്ള വൈദികർക്ക് ഉദാത്തമാതൃകയായി സ്വീകരിക്കാവുന്ന ഒരു വ്യക്തിത്വമായിരുന്നു വന്ദ്യനായ അച്ചന്റേത് എന്ന് പറഞ്ഞാൽ അതിൽ ഒട്ടുംതന്നെ അതിശയോക്തിയില്ല. ഒരു വൈദികന്റെ ജീവിതത്തിൽ പ്രതിഫലിച്ചു കാണേണ്ടുന്ന ശ്രേഷ്ഠഗുണങ്ങൾ ദൈവ കൃപയാൽ അദ്ദേഹത്തിന്റെ ജീവിതത്തിൽ ഉണ്ടായിരുന്നു.

പരി. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ പരി. ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ, അഭി. ദാനിയേൽ മാർ പീലക്സിനോസ് എന്നീ ശ്രേഷ്ഠ പിതാക്കന്മാരുടെ വാത്സല്യവാനായിരുന്ന വന്ദ്യ ഓലിക്കലച്ചൻ ആ പിതാക്കന്മാരിൽനിന്നും പകർന്നു കിട്ടിയ ആത്മീയ ചൈതന്യവും, വ്യക്തിത്വ ഗുണങ്ങളും അന്ത്യത്തോളം പരിപാലിച്ചുപോന്നു.

ബാഹ്യ കേരള ഭദ്രാസനത്തിലും തുമ്പമൺ മെത്രാസനത്തിലുമായി സഭാശുശ്രൂഷകൾ നിർവ്വഹിച്ച വന്ദ്യ ഓലിക്കലച്ചൻ വളരെ മാതൃകാപരമായി തന്നെ ഏല്പിച്ച കർത്തവ്യങ്ങൾ നിർവഹിച്ചു. അദ്ദേഹത്തിന്റെ ആത്മീ യ ജീവിതവും ശുശ്രൂഷാ ജീവിതവും വളരെ നിഷ്ഠകളോടുകൂടിയതായിരുന്നു. വി. കൂദാശാനുഷ്ഠാനങ്ങൾക്കു മുമ്പേ കൃത്യമായ ഒരുക്കം അദ്ദേഹത്തിന് ഉണ്ടായിരുന്നു. തലേ ദിവസംതന്നെ പള്ളിയിൽ ചെന്ന് താമസിച്ച് വി. കുർബ്ബാന അർപ്പിക്കുന്ന രീതിയായിരുന്നു അദ്ദേഹം പിന്തുടർന്നിരുന്നത്. യാത്രാ സൗകര്യങ്ങൾ പരിമിതമായി രുന്നതിനാൽ കാൽ നടയായും മറ്റും യാത്ര ചെയ്ത് നിരവധി ക്ലേശങ്ങൾ സഹിച്ചാണ് അദ്ദേഹം ദൈവാലയങ്ങളിൽ എത്തിയിരുന്നത്. ഇത്രയധികം ത്യാഗങ്ങൾ സഹിക്കുമ്പോഴും യാതൊരുവിധ അസഹിഷ്ണുതയോ പിറുപിറുപ്പുകളോ കൂടാതെ അദ്ദേഹം കർമ്മനിരതനായി നിലകൊണ്ടു. നിരവധി വൈദികരെ പൗരോഹിത്യ പാതയി

ലേക്ക് കൈപിടിച്ചു കൊണ്ടുവരുവാനും അദ്ദേഹത്തിനു കഴിഞ്ഞു. സഭാ മാനേജിംഗ് കമ്മിറ്റി അംഗമായും അദ്ദേഹം പ്രവർത്തിച്ചു.

ഒരു ആചാര്യൻ എന്നതോടൊപ്പം സാമൂഹ്യരംഗത്തും വന്ദ്യ. അച്ചൻ സജീവ പ്രവർത്തനം കാഴ്ച വച്ചു. ക്രിയാത്മകമായ നിർദ്ദേശങ്ങൾ നൽകി ഈ മേഖലയിൽ മുൻ നിരയിൽതന്നെ അച്ചനും ഉണ്ടായിരുന്നു.

എല്ലാവരേയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ഒരു പിതാവെന്ന നിലയിൽ ഏതൊരു മേഖലയിലും അദ്ദേഹത്തിന് ശോഭിക്കുവാൻ കഴിഞ്ഞു.

ഉത്തമനായ കുടുംബനാഥൻ എന്ന നിലയിലും അദ്ദേഹം ശോഭിച്ചു എന്നതിന്റെ പ്രത്യക്ഷമായ തെളിവാണ് അദ്ദേഹത്തിന്റെ മക്കളുടെ വിശ്വാസത്തിലും ദൈവാശ്രയത്തിലും അധിഷ്ഠിതമായ ജീവിതം. അദ്ദേഹത്തിന്റെ സഹധർമ്മിണി ശ്രീമതി. അന്നമ്മ കൊച്ചമ്മയുടെ പിന്തുണയും ത്യാഗസന്നദ്ധമായ വിശ്വാസാധിഷ്ഠിത ജീവിതവും ബഹു. അച്ചന്റെ വൈദീക ജീവിതത്തിന് മാറ്റുകൂട്ടി. ദൈവം ദാനമായി നൽകിയ സാബു, ഓമന, കൊച്ചുമോൾ എന്നീ മക്കളുടെ അനുഗ്രഹീതമായ ജീവിതവും ആ വന്ദ്യ അച്ചന്റെ സ്നേഹവാത്സല്യ ശിക്ഷണങ്ങളാൽ സിദ്ധിച്ചതാണ് എന്ന് പറയുവാൻ നിസ്സംശയം സാധിക്കും. താൻ പിന്തുടർന്നതും ദൈവകൃപയാൽ സിദ്ധിച്ചതുമായ എല്ലാ സുകൃതങ്ങളും തന്റെ ആത്മീയവും ഭൗതികവുമായ ജീവിത പന്ഥാവിൽ വന്ദ്യരായ അച്ചൻ പ്രതിഫലിപ്പിച്ച് നാമേവർക്കും ഒരു മാതൃകയെന്നോണം നൽകി. ഇനി ഈ തിരിനാളം നാം നമ്മുടെ ജീവിതമാകുന്ന വിളക്കിലേക്ക് പകർന്ന് അനുദിനവും അനുനിമിഷവും ജ്വലിപ്പിക്കണം. അങ്ങനെ തലമുറകളുടെ ഹൃദയങ്ങളിൽ വന്ദ്യ. ഓലിക്കലച്ചൻ ഒളിമങ്ങാത്ത ഓർമ്മയായി വിളങ്ങട്ടെ എന്നു പ്രാർത്ഥിക്കുന്നു.

വീണ്ടും പരി. പൗലോസ് ശ്ലീഹാ തീമോത്തിയോസിനെഴുതിയ രണ്ടാം ലേഖനം 4-ാം അദ്ധ്യായം 7 ഉം 8 ഉം വാക്യത്തിൽ ഉദ്ബോധിപ്പിക്കുന്നു. “ഞാൻ നല്ല പോർ പൊരുതി ഓട്ടം തികെച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി കരുതിവച്ചിരിക്കുന്നു;



അത് നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്ക് നൽകും; എനിക്ക് മാത്രമല്ല, അവന്റെ പ്രത്യക്ഷ പ്രിയം വച്ച ഏവർക്കും കൂടെ.

നമ്മോടും, തന്റെ ഓട്ടം തികച്ച് നീതിയിൻ കിരീടത്തിനായിരിക്കുന്ന ഈ ആചാര്യ ശ്രേഷ്ഠനും ഇതുതന്നെ ഓർമ്മിപ്പിക്കുകയും നീതിയുടെ കിരീടത്തിനായി നല്ല പോർ പൊരുതി, ഓട്ടം തികയ്ക്കുവാൻ ആഹ്വാനം ചെയ്യുകയും ചെയ്യുന്നു. നമുക്കും ആ പാത പിന്തുടരാം.

(വന്ദ്യ എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പാ ഈ ലേഖകന്റെ സഹോദരീ ഭർത്താവാണ്)

# വയലത്തല എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പ
# മിന്നിമറഞ്ഞ വെള്ളിനക്ഷത്രം

റവ. ഫാ. ടി.കെ. തോമസ്





പകലോമറ്റം കുടുംബത്തിൽ നിന്നും ചന്ദ്രപുരം ശാഖയിൽ നിന്നും മുരണിയിൽ വാസം ഉറപ്പിച്ച പിതാവ് അന്നത്തെ പ്രധാന യാത്രവാഹനമായ കെട്ടുവള്ളത്തിൽ എണ്ണവ്യാപാരത്തിനായി കിഴക്കൻ ഭാഗത്തേക്ക് വരിക പതിവായിരുന്നു. പുതമൺ മൂഴിയിലെ കുഴിയംമണ്ണിൽ കുടുംബവുമായുള്ള സൗഹൃദവും വ്യാപാരബന്ധവും, ഒരു വിവാഹബന്ധത്തിൽ അവരെ എത്തിച്ചു. ആറ് സഹോദരരരുള്ള കുഴിയമണ്ണം മണ്ണിൽ പിതാവ് തന്റെ മകളെ വിവാഹം ചെയ്തുകൊടുക്കുകയും വസ്തു ആറായി വീതിച്ച് ഒരു വീതം മകൾക്ക് കൊടുത്തു. അങ്ങനെ ആറൊന്നിൽ കുടുംബം വയലത്തലയിൽ നിലവിൽ വന്നു. ഓലിക്കൽ, കൊച്ചുകാല, തറയത്ത്, തടത്തേൽ, ആറൊന്നിൽ എന്ന അഞ്ച് ശാഖകളായി ഇത് പിന്നീട് മാറുകയുണ്ടായി.

ഓലിക്കൽ മത്തായി തോമസിന്റെയും ഏലിയാമ്മ മത്തായിയുടെയും മകനായി ഭൂജാതനായ വന്ദ്യ പിതാവ് വയലത്തലയുടെ സമസ്ത വികസനത്തിന്റെ പങ്കാളിയായി മാറി. ഈ ദേശത്തിന്റെ ആത്മീയ പിതാവായി നിലകൊണ്ട് സഭയോടുള്ള തീവ്രമായ വിശ്വാസവും ആചാരാനുഷ്ഠാനങ്ങളോടുള്ള വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളും എപ്പോഴും അദ്ദേഹത്തെ നേതൃത്വ നിരയിലേക്ക് എത്തിച്ചു. തുമ്പമൺ ഭദ്രാസനത്തിന്റെ അധിപനായിരുന്ന ഭാഗ്യസ്മരണ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ മനസാക്ഷി സൂക്ഷിപ്പുകാരിൽ ഒരാൾ എന്ന അപരനാമത്തിന് പാത്രീഭൂതനായി.

എതിർവിഭാഗത്തിന്റെ ക്രൂരമർദ്ദനങ്ങൾക്ക് പിറവം പള്ളിൽ സാക്ഷിയായി. സഭാ മാനേജിംഗ് കമ്മറ്റി അംഗമായി തുമ്പമൺ ഭദ്രാസനത്തെ പ്രതിനിധീകരിച്ചു. പ്രശ്നസങ്കീർണ്ണമായ വിവിധ പള്ളികളിൽ അദ്ദേഹം വിജയകരമായി സേവനം അനുഷ്ഠിച്ചു. താൻ സേവനം അനുഷ്ഠിച്ച ദേവാലയങ്ങളിലെ എല്ലാ അംഗങ്ങളേയും പേരുചൊല്ലി വിളിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. 50-ൽ അധികം വൈദികരുടെ ആത്മീയപിതാവായി അദ്ദേഹം ഇന്നും ഓർമ്മയിൽ നിലകൊള്ളുന്നു.

# സമർത്ഥനായ സംഘാധിപതി

ഫാ. ബിജു പി. തോമസ്



സാധാരണയായി ഒരു വ്യക്തി പുരോഹിത നാകുവാനുള്ള ആഗ്രഹം രൂപപ്പെടുന്നതു ഒരു നല്ല പുരോഹിതനെ മാതൃക ആക്കുന്നത് വഴിയാണ്. മറ്റു ദിവ്യമായ ഇടപെടലുകൾ വേറെയും ഉണ്ടാകാം. എന്റെ ശിശു മനസ്സിൽ ഒരു ക്രൈസ്തവ പുരോഹിതന്റെ രൂപം ആദ്യ മായി തെളിയുന്നത് ഞങ്ങളുടെ വികാരിയായി ചുമതലയേറ്റ ഓലിക്കൽ എം.എം.മാത്യൂസ് അച്ചനാണ്. 1975 മുതൽ 1987 വരെ സുദീർഘ മായ പന്ത്രണ്ട് വർഷങ്ങൾ ഞങ്ങളുടെ ദേവാ ലയത്തിന്റെ നല്ല ഇടയാനായിരുന്നു. അച്ചൻ ഇടവക വികാരി യായിട്ടെത്തുമ്പോൾ എനിക്ക് വെറും ആറു വയസ്സു പ്രായം. അച്ചൻ സ്ഥലം മാറി പോകുമ്പോൾ എനിക്ക് പതിനെട്ടു വയസ്സും. ഒരു നാട്ടിൻപുറത്തെ ദേവാലയത്തിൽ ഇത്രയും കാലം അൾത്താരയിൽ ആധ്യാത്മിക ശുശ്രൂഷിച്ച വൈദീകൻ ഒരു തലമുറയുടെ ഹൃദയത്തിൽ സൃഷ്ടിച്ച അടയാളത്തിന്റെ ആഴം വാക്കുകൾക്ക് വിവരിക്കുവാനുള്ള അശക്തി കാരണം ഞാൻ ഭാരപ്പെടുകയാണ്. അതിനു മുൻപുള്ള വൈദീകസ്മരണ കിഴവള്ളൂർ മാത്യൂസ് അച്ചനെ സംബന്ധിച്ചുള്ളതാണ്. ഞങ്ങളുടെ ദേവാലയത്തിൽ ഏറ്റവും കൂടുതൽ കാലം ഇടയ ശുശ്രൂഷ നിർഹിച്ചതും ഓലിക്കൽ അച്ചൻ എന്നു ഞങ്ങൾ സ്നേഹപൂർവ്വം വിളിച്ചിരുന്ന എം.എം.മാത്യൂസ് അച്ചനാണ്.

ഒരു പുരോഹിതന് ഒരിക്കലും മറക്കാൻ പാടില്ലാത്ത ദിവസമാണ് മദ്ബഹായിൽ ശുശ്രൂഷകനായി പ്രവേശിക്കുന്ന ദിവസം. എനിക്കും അങ്ങനെതന്നെയാണ്. ഇന്നും ആ ദിവസം എന്നിൽ രൂപപ്പെട്ട അലയടികൾ അട ങ്ങിയിട്ടില്ല. ഞാൻ ഏഴിൽ പഠിക്കുന്ന കാലം. ദേവാലയത്തിൽ എല്ലാ ഞായറാഴ്ചയും ആരാധനയിൽ പങ്കെടുക്കണം എന്നത് നാട്ടിൻ പുറത്തെ വിശ്വാസികൾക്ക് നിർബന്ധം ആണ്. മറ്റൊരു തെരെഞ്ഞെടുപ്പിന് സാധ്യത ഇല്ല. അല്ലെങ്കിൽ പുറത്തിറങ്ങാൻ കഴിയാത്ത വിധം രോഗമോ അപത്തോ ഉണ്ടാകണം. ഞങ്ങൾ കുട്ടികൾ ദേവാലയത്തിൽ ഏറ്റവും മുൻപിൽ ഉണ്ടാകും. അങ്ങനെയിരിക്കെ എന്റെ സുഹൃ ത്തുക്കളായ മൂന്നുപേരെ മദ്ബഹായിൽ ഓലിക്കൽ അച്ചൻ പ്രവേശിപ്പിച്ചു. അതുകണ്ട് ഞാൻ എന്റെ അമ്മയോട്, 'എനിക്കും മദ്ബഹായിൽ കയറണം' എന്നു പറഞ്ഞു. അമ്മ അച്ചനേക്കണ്ടു വിവരം പറഞ്ഞു. അടുത്ത ആഴ്ച്ച, പ്രാർത്ഥനകൾ പഠിച്ചു വന്നു കാണുവാൻ പറഞ്ഞു. ഇന്നു കാണുന്ന പള്ളി പണി അന്ന് ആരംഭിച്ചിട്ടില്ല. പഴയ ദേവാലയ ത്തിന്റെ മദ്ബഹായുടെ വടക്കേ മുറ്റത്തു ഒരു ചെറിയ ഗുൽമോഹർ മരം ഉണ്ട്. അവിടെ ഒരു കസേരയിൽ അച്ചൻ ഇരിപ്പുണ്ട്. എന്നോട് വളരെ വാത്സല്യപൂർവ്വം പലകാര്യങ്ങൾ സംസാരിച്ചു. കരുണയുള്ള ദൈവമേ! നിന്റെ വാതിലിൽ... എന്ന പ്രാർത്ഥന ചൊല്ലിച്ചു. അലമാരയിൽ നിന്നും ഒരു കുപ്പായം എടുപ്പിച്ചു തന്നു. അടുത്ത ദിവസം എന്നെ മദ്ബഹായിൽ പ്രവേശിപ്പിച്ചു. അങ്ങനെ ആരാധനയുടെ അടിസ്ഥാന ഭാവങ്ങൾ ഞാൻ എന്നിലേക്ക് ആവാഹിച്ചത് ആരാധ്യനായ ഓലിക്കൽ മാത്യൂസ് കൊറേപ്പിസ്കോപ്പായിൽ കൂടി ആണ്.

മറ്റൊരു സംഭവം കൂടി ഞാൻ പറയാം. ഞാൻ പട്ടം സ്വീകരിച്ചു അധികം താമസി യാതെ കേരളത്തിനു പുറത്തു വൈദീക ശുശ്രൂഷ നിർഹിക്കുവാനായി യാത്രയായി. ആദ്യം മദ്രാസ്സിലും അവിടെ നിന്നും ഡൽഹി

ഭദ്രാസനത്തിലെ വിവിധ ഭാഗങ്ങളിലും. അച്ചനോടൊപ്പം ഒരിക്കലും ആരാധനകളിൽ സംബന്ധിക്കുവാൻ ഇടയാ യിരുന്നില്ല. ഞാൻ 2011 ൽ ദുബായ് സെന്റ് തോമസ് കത്തീഡ്രലിൽ നിന്നും ചുമതല ഒഴിഞ്ഞു പോരുന്ന ദിവസം അച്ചന്റെ സാന്നിധ്യത്തിൽ വിശുദ്ധ കുർബാന ആർപ്പിക്കുവാനും യാത്രയയപ്പു സ്വീകരി ക്കുവാനും കഴിഞ്ഞത് ഒരു മഹാഭാഗ്യമായിട്ടാണ് ഞാൻ പരിഗണിക്കുന്നത്. അച്ചൻ അന്ന് മകൻ സാബുച്ചായന്റെ കൂടെ കുവൈറ്റിൽ ആണ് താമസം. കൊച്ചമ്മയും മൂത്ത മകൾ ഓമനയമ്മാമ്മയും കൂടെയുണ്ടായിരുന്നു. അച്ചനെയുംകൂട്ടി ദുബൈയിൽ ചില സ്ഥലങ്ങൾ സന്ദർശിച്ചതും നല്ല സ്മരണകളായി എപ്പോഴും കൂടെയുണ്ട്.

1. ഒരു പുരോഹിതന് പ്രാർത്ഥന ജീവ ശ്വാസം പോലെ സുപ്രധാനമാണ്. പ്രാർത്ഥനയിലെ തീക്ഷ്ണത അച്ചനിൽ ജ്വലിക്കുന്ന അഗ്നികുണ്ഡം കണക്കെ എന്റെ ഇളം മനസ്സു സാക്ഷ്യം വഹിച്ചിട്ടുണ്ട്. അന്ന് കാലത്തു ഒരു വൈദികനെ ഏറ്റവും കൂടുതൽ സമയം കാണുന്നത് കഷ്ടാനുഭവ ആഴ്ചയിലാണ്. അച്ചന്മാരെ അടുത്തുകാണാം എന്നുള്ളത് ഒരുത്സവ മനസ്സാണ് സൃഷ്ടിക്കു ന്നത്. അവർക്ക് ചെറിയ ചെറിയ സേവ ചെയ്യാം. അവരുടെ ദിവ്യ തലോടലും വാത്സല്യവും അനുഭവിക്കാം. അവർക്കൊപ്പം എല്ലാ യാമപ്രാർഥനകളിലും പങ്കാളിയാകാം. ചെറിയ പ്രാർത്ഥനകൾ ഇടയ്ക്കു വായിക്കാൻ നൽകും. അതൊരു വലിയ അഭിമാനവും സാക്ഷാ ത്കാരവും ആണ്. ഇടയ്ക്കു വരുന്ന പഴമ വായനകൾ തയ്യാറാക്കി വയ്ക്കുക ഇതെല്ലാം ഇന്നത്തെ ശരാശരി നൊസ്റ്റാൾജിയയ്ക്കും അപ്പുറമാണ്. അച്ചൻ പള്ളിക്കെട്ടിടത്തിന്റെ ചെറിയ മുറിയിൽ കിടക്കുമ്പോൾ അച്ചന് കാവൽക്കാരെപ്പോലെ ഞങ്ങൾ കുറെ പിള്ളേർ ഹാളിൽ കിടന്നുറങ്ങും. അച്ചൻ അതിരാവിലെ ഞങ്ങളെ വിളിച്ചുണർത്തി ആരാധനയ്ക്ക് കൊണ്ടുപോകും. ആരാധനയുടെ മനുഷ്യന്റെ മനസ്സിനെ കീഴടക്കുന്ന ലഹരി തിരിച്ചറിയുന്നത് അച്ചന്റെ ആരാധനയിലൂടെയാണ്.

2. ഒരു ഭരണാധികാരിക്കു അവശ്യം ഉണ്ടായിരിക്കേണ്ട സവിശേഷതയാണ് നിശ്ചയ ദാർഢ്യം. ഒരു പുരോഹിതൻ പ്രസിഡന്റ് എന്നനിലയിൽ ഭരണാധികാരി കൂടിയാണ്. അച്ചനു മണ്ണാരകുളഞ്ഞി ദേവാലയത്തിലെ പ്രവർത്തനകാലം പരി പൂർണ്ണമായി സുഗമമായിരുന്നില്ല. പുതിയ ദേവാലയം പണിയാനുള്ള പ്രവർത്തനം ആരംഭിച്ചു. വിഭാഗീയതയും കലഹങ്ങളും ഉടലെടുത്തു. പിന്നീടുള്ള വർഷങ്ങൾ സംഘർഷഭരിതമായിരുന്നു. കൊടുങ്കാറ്റിലും പേമാരിയിലും ആടിയുലഞ്ഞ ഇടവക എന്ന നൗകയെ പരിചയസമ്പന്നനും ഉത്സാഹിയുമായ കപ്പിത്താനാകുന്ന വികാരിയച്ചൻ തകരാതെ നയിക്കുന്ന കാഴ്ച നേരിൽ കാണുന്ന വ്യക്തത യോടെ ഞാൻ ഇപ്പോഴും കാണുന്നു.

3. സുതാര്യമായ വ്യക്തിബന്ധങ്ങൾ. നല്ല ഇടയൻ തന്റെ ആടുകളെ പേരുചൊല്ലി വിളിക്കുന്നു...

അച്ചനു ഇടവകയിലെ എല്ലാ വ്യക്തികളെയും കുടുംബം കുടുംബമായും പേരുപേരായും അറിയാമായിരുന്നു. വർഷങ്ങൾക്കു ശേഷം നമ്മളെ കാണുമ്പോഴും ഓരോരുത്തരുടെയും വിശേഷങ്ങൾ അച്ചൻ ചോദിച്ചറിഞ്ഞിരുന്നു. എന്നെ ബിജു അച്ചൻ എന്നതിനേക്കാൾ 'ബിജു' എന്നു വിളിക്കുമ്പോൾ കുറെ കൂടി ആത്മസംതൃപ്തി അച്ചനു ലഭിച്ചിരുന്നു എന്നു ഞാൻ ചിന്തിച്ചിട്ടുണ്ട്. പുരോഹിതനായ ശേഷവും പേരു മാത്രം വിളിച്ച് അന്വേഷിക്കുന്ന ഒരു പിതാവു ണ്ടായിരുന്നു. അതു യൗസേബിയോസ് തിരുമേനിയായിരുന്നു.

ഇടവകയിൽപ്പെട്ട എല്ലാ വിശ്വാസികളെയും സ്നേഹിക്കുകയും കരുതുകയും അവർക്കുവേണ്ടി ദൈവസന്നിധിയിൽ പ്രാർത്ഥിക്കുകയും ചെയ്ത ശ്രേഷ്ഠാചാര്യൻ ആയിരുന്നു അച്ചൻ. ശരീരംകൊണ്ടു മാത്രം അദ്ദേഹം നമ്മെ വിട്ടുപോയിയെന്നു

ഞാൻ വിശ്വസിക്കുന്നു.

അച്ചന്റെ ഓർമ്മകൾ വളരെയധികം ദീപ്തവും സുഗന്ധവും ആണ്.

# "പൗരസ്ത്യ ആരാധനയുടെ കാവൽക്കാരൻ"



**ഫാ. ലെസ്ലി പി. ചെറിയാൻ, ചെമ്പോത്രയിൽ**

വന്ദ്യ ഓലിക്കൻ എം.എം. മാത്യു കോറെപ്പിസ്കോപ്പാ പിതാവിന്റെ ജീവിതത്തെ സ്മരിക്കുക ഒരു ഭാഗ്യമായി കരുതുന്നു. ഒരു നൂറ്റാണ്ടിനോട് അടുത്ത് ജീവിച്ച ഈ പിതാവ് എനിക്ക് എല്ലാമായിരുന്നു എന്നത് ശ്രദ്ധേയം. ജനിച്ചുവളർന്ന വയലത്തല ദേശത്തെ നെഞ്ചോട് ചേർത്തുവച്ച ഒരു ദേശസ്നേഹി. കാലാകാലങ്ങളിലെ സാമൂഹിക വികസനത്തിന് സാക്ഷ്യം വഹിച്ചവൻ.

1943 ൽ പ. ബസേലിയോസ് ഗീവർഗ്ഗീസ് രണ്ടാമനിൽ നിന്ന് കോറൂയോപട്ടം സ്വീകരിച്ച് പൗരോഹിത്യ ശുശ്രൂഷയിലേക്ക് പ്രവേശിച്ചു. 1954 ൽ വൈദികനായി. 2010–ൽ കോറെപ്പിസ്കോപ്പായായി ഉയർത്തപ്പെട്ടു. ഉത്തമ കുടുംബജീവിതത്തിനുടമ. നീണ്ട 67 വർഷത്തെ പുരോഹിത ശുശ്രൂഷ തികഞ്ഞ അർപ്പണബോധത്തോടെ നിർവഹിച്ച വന്ദ്യ പിതാവ്. കലർപ്പില്ലാതെ ആരാധന ദൈവത്തിന് സമർപ്പിച്ചവൻ. അതുകൊണ്ടുതന്നെ അർത്ഥ ശങ്കക്കിടയില്ലാതെ വിളിക്കുവാൻ സാധിക്കും അദ്ദേഹത്തെ പൗരസ്ത്യ ആരാധനയുടെ കാവൽക്കാരൻ എന്ന്. പ. സഭയെ നയിച്ച 6 മലങ്കര മെത്രാപ്പോലീത്താമാരുടെ ജീവിതത്തെ തൊട്ടറിഞ്ഞ് അവരോടൊപ്പം സഭയ്ക്കുവേണ്ടി നിലകൊണ്ട ഒരു പിതാവാണ് അദ്ദേഹം. തുമ്പമൺ ഭദ്രാസനത്തെ പ്രതിനിധീകരിച്ച് സഭയുടെ നിർണ്ണായക സമിതിയായ മാനേജിംഗ് കമ്മറ്റി അംഗമായി പ്രവർത്തിക്കുവാൻ ഭാഗ്യം ലഭിച്ച പിതാവ്. സഭാകക്ഷിവഴക്ക് രൂക്ഷമായി നിൽക്കുന്ന സമയം പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായി പ്രവർത്തിച്ചതും മൂവാറ്റുപുഴ അരമനയിൽവച്ച് മറുഭാഗത്തിന്റെ അടിയേറ്റതും സഭാസമൂഹത്തിന് വിസ്മരിക്കാനാവില്ല. ആ കാലങ്ങളിൽ വ്യക്തിഗത വളർച്ചയ്ക്ക് സാധ്യതകൾ അച്ചന്റെ മുമ്പിൽ വഴി തുറന്നെങ്കിലും, സ്വന്തദേശത്ത് സഭാശുശ്രൂഷകൾ നിറവേറ്റി ജനിച്ച ദേശത്തിന്റെ വികസനത്തിനായി മുൻനിരയിൽ പ്രവർത്തിച്ചു

അദ്ദേഹം. കുടുംബാരോഗ്യ കേന്ദ്രമായി ഇന്ന് പരിലസിക്കുന്ന ചാക്കപ്പാലം പ്രൈമറി ഹെൽത്ത് സെന്റർ, ചാക്കപ്പാലം പോസ്റ്റോഫീസ്, റോഡ്, സെന്റ് ജോർജ്ജ് കുരിശടി എന്നിവ ചില ഉദാഹര ണങ്ങൾ. ചെറുകോൽ ഗ്രാമപഞ്ചായത്തിന്റെ പ്രവർത്തനങ്ങളിലും ഈ പിതാവിന്റെ സാന്നിധ്യം ശ്രദ്ധേയമായിരുന്നു.

പുരോഹിത ശുശ്രൂഷയിൽ തന്റെ സിംഹ ഭാഗവും പ. സഭയുടെ തുമ്പമൺ ഭദ്രാസന ത്തിൽ ആയിരുന്നു. ഭാഗ്യസ്മര ണാർഹനായ അഭിവന്ദ്യ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ വിശ്വസ്ത നായി മാക്കാംകുന്ന് കത്തീഡ്രൽ ദേവാലയം ഉൾപ്പെടെയുള്ള വിവിധ ദേവാലയങ്ങളിലുള്ള സേവനം പ്രശംസാർഹമാണ് എന്നുള്ളത് തുമ്പമൺ ഭദ്രാസന സെക്രട്ടറി വന്ദ്യ ടൈറ്റസ് ജോർജ്ജ് അച്ചനിൽനിന്ന് മനസ്സിലാക്കി യിട്ടുണ്ട്. അതിൽ നമ്മുടെ സ്മരണീയ പിതാവ് നേതൃത്വം നൽകി പണികഴിപ്പിച്ച മണ്ണാറക്കുളഞ്ഞി ദേവാലയത്തിൽ ഒരു പിൻഗാമിയായി ശുശ്രൂഷ അനുഷ്ഠിക്കാൻ സാധിച്ചത് ഒരു ഭാഗ്യമായി കരുതുന്നു. ഇന്നും മണ്ണാറക്കുളഞ്ഞി ഇടവകയിലെ മുതിർന്ന തലമുറയിലെ ആളുകളുടെ മനസ്സിൽ നമ്മുടെ പിതാവ് മായാതെ തെളിഞ്ഞു നിൽക്കുന്നു.

മാതൃദേവാലയത്തിലെ ശുശ്രൂഷകളിലും ഈ പിതാവിന്റെ സാന്നിദ്ധ്യം അവിസ്മരണീയമാണ്. എപ്പോഴും അലക്കിതേച്ച് ഒരു ഉടവും സംഭവിക്കാത്ത കമ്മീശ്ധാരിയായി കാലൻ കുടയും ഒരു കറുത്ത ബാഗും പിടിച്ചു നടന്നുപോകുന്ന അച്ചന്റെ ചിത്രം ഇന്നും മനസ്സിൽ മായാതെ നിൽക്കുന്നു. എപ്പോഴും സംസാര പ്രിയനായി, സഭയെക്കുറിച്ചും, ഇടവകയെക്കുറിച്ചും ദേശത്തെക്കുറിച്ചും ഒക്കെ വാചാലനാകുന്നത് ഓർമ്മയിൽ നിറഞ്ഞുനിൽക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസ, പാരമ്പര്യാനുഷ്ഠാനങ്ങളിൽ അതീവ തീഷ്ണതയുള്ള ഒരു ഇടവകയാണ് വയലത്തല മാർ സേവേറിയോസ് സ്ലീബാ ഓർത്തഡോക്സ് പള്ളി. വിശ്വാസധീരൻമാരായ ആചാര്യൻമാർ ഇടവകയിൽ നിന്നും ഉത്ഭവിക്കുവാൻ കാരണവും അതാണ്. അവരുടെ നേതൃത്വം സഭയുടെ വിവിധ ഭാഗങ്ങളിൽ വിവിധ രംഗങ്ങളിൽ ലഭിക്കുവാനിടയായി. അങ്ങനെയുള്ള പൗരോഹിത്യ ശ്രേണിയിലെ ഒരു കണ്ണിയാണ്. ദിവംഗതനായ ഓലിയ്ക്കൽ. ബ. എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പാ! ആധുനിക യാത്രാ സൗകര്യങ്ങൾ ഒന്നും ഇല്ലാത്ത, കാർഷിക മേഖലയിൽ മാത്രം ആശ്രയിച്ചിരുന്ന ഇടവകാംഗങ്ങൾക്കും മറ്റുള്ളവർക്കും, സമൂഹത്തിന്റെ മുഖ്യധാരയിലേക്കുള്ള പുതുവഴികൾ തുറന്നു നൽകുവാൻ ആത്മീകാചാര്യൻമാർ മാത്രമായിരുന്നു അന്നുണ്ടായിരുന്നത്. വിദ്യാസമ്പന്നരായി ലോകമെങ്ങും വ്യാപരിക്കുവാൻ അവർക്ക് കഴിഞ്ഞതും കരുതലുള്ള നേതൃത്വം ഉണ്ടായിരുന്നതുകൊണ്ടാണ്. പ. ഔഗേൻ ബാവാ തിരുമേനി വിവിധ ഭാഷാ പണ്ഡിതനായിരുന്നു. അദ്ദേഹത്തിന്റെ മാതൃകയും സാമീപ്യവുംകൊണ്ട് അനുഗ്രഹീതനായിത്തീർന്ന ബ. ഓലിക്കൽ അച്ചൻ, പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ആരാധനാ വൈഭവവും, അഭി. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ ഭരണ പാടവവും കൈമുതലാക്കി തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ സമുന്നതമായ സേവനം നിർവഹിച്ചു. വിവാദരഹിതമായ അച്ചന്റെ ഇടവക ഭരണം പുതുതലമുറയ്ക്ക് ആവേശമായിരുന്നു. അനേകം യുവവൈദീകർ സഭാസേവനത്തിന് സന്നദ്ധരായി എന്നുള്ളതും അച്ചന്റെ ആത്മീയ സ്വാധീനംതന്നെയാണ്. അതുകൊണ്ടുതന്നെ അദ്ദേഹം ഒരു മാതൃകാ വൈദീകനായി തീർന്നു. ഉദാത്തമായ കുടുംബ മാതൃക! മറ്റൊന്നാണ്. അനുഗ്രഹീതമായ ഒരു സന്തുഷ്ട കുടുംബം. അനുസരണവും അച്ചടക്കവുമുള്ള ജീവിതംകൊണ്ടേ ലഭിക്കുകയുള്ളു എന്ന് പടിപടിയായി പൗരോഹിത്യ ഉയർച്ചയിലേക്ക് വളർന്ന അച്ചന്റെ ജീവിത ചരിത്രം വെളിപ്പെടുത്തുന്നു. കാർഷിക താല്പര്യം ഒട്ടും കുറവില്ലാത്തതിനാൽ സമൃദ്ധിയുള്ള ജീവിതം. അച്ചനും കുടുംബവും ആർജ്ജിച്ചിരുന്നു. ആരാധനയിലുള്ള അച്ചന്റെ ജാഗ്രതയും നോമ്പനുഷ്ഠാനങ്ങളിലെ ചിട്ടയും അച്ചനെ 96 വയസു വരെ ആരോഗ്യമുള്ളവനാക്കിയിരുന്നു. ഒരു പുരുഷായുസ് ആത്മീയനേതൃത്വം പതിറ്റാണ്ടുകളിലൂയെ സഭയ്ക്ക് ലഭിച്ചതു പോലെ 67 വർഷത്തെ ധന്യമായ കുടുംബ

ജീവിതം കൊച്ചമ്മയ്ക്കും മക്കൾക്കും അഭിമാനകരവും ആനന്ദകരവുമായിരുന്നു. ഇവ രണ്ടും അച്ചനിലും കുടുംബത്തിലും നിറഞ്ഞുനിന്നതിനാൽ ഇടവകയ്ക്ക് പകരക്കാരനില്ലാത്ത ഒരു അതുല്യ പ്രതിഭയായി. അച്ചന്റെ ഒന്നാം ചരമവാർഷികം ആചരിക്കുന്ന ഈ വേളയിൽ തൊഴുകൈകളോടെ നമ്ര ശിരസ്കരായി നിന്നുകൊണ്ട് ആദരവുകൾ അർപ്പിക്കുന്നു. അസ്തമിക്കാത്ത ഓർമ്മകളാലെ വീണ്ടും അച്ചൻ നമ്മളിലൂടെ ജീവിക്കുവാനിടവരട്ടെ.

ബന്ധങ്ങൾ കാത്തുസൂക്ഷിക്കുന്നതിൽ അതീവ തൽപരനായിരുന്നു എന്ന് അനുഭവിച്ചറിഞ്ഞ ഒന്നാണ്. എപ്പോൾ കണ്ടാലും ഞങ്ങൾ കുടുംബങ്ങൾ, മുൻതലമുറകൾ, അയൽപക്ക ജീവിതാനുഭവങ്ങൾ ഒക്കെ തോരാതെ സംസാരിക്കുന്നത് മറക്കാനാവാത്ത അനുഭവങ്ങൾ. പ്രാർത്ഥനയിൽ കൗമ്മാ പൂർണ്ണമായി ചൊല്ലാതെ വാചകപ്രാർത്ഥന നിർവഹിക്കുന്നത് സഹിക്കാനാവാത്ത ഒന്നായിരുന്നു ഈ പിതാവിന്. വന്ദ്യ പിതാവിന്റെ ഇഹലോക ജീവിതം ദൈവത്തെ അറിഞ്ഞു ദൈവം അറിഞ്ഞും നിർവ്വഹിച്ചു എന്നതിന്റെ ദൃഷ്ടാന്തമാണ്. അനുഗ്രഹീത പെസഹാദിവസത്തിലായിരുന്നു അദ്ദേഹത്തിന്റെ ദേഹവിയോഗം, ജീവിതാർപ്പണത്തിന്റെ യാഗാഗ്നി കെട്ടുപോകാതെ, കനലുകൾക്ക് മീതെ ചാരം വന്നുമൂടി അവ ഗോചരമല്ലാതാകാതെ, ഉഷസ്സുതോറും പുതിയ വിറക് നിക്ഷേപിച്ച് ആത്മീയ അഗ്നി അണയാതെ സൂക്ഷിച്ച വന്ദ്യ പിതാവിന്റെ ആത്മാവ് നീതിമാൻമാരോടും, പുണ്യവാൻമാരോടുകൂടി ആശ്വസിക്കാൻ ദൈവം സംഗതിയാക്കട്ടെ. ആ ജീവിതം നമുക്ക് ഒരു മാതൃകയാകട്ടെ! ആ ധന്യമായ ജീവിതത്തിന്റെ ഓർമ്മയ്ക്കു മുമ്പിൽ സ്മരണാഞ്ജലി അർപ്പിക്കുന്നു.



## പാവന സ്മരണയ്ക്ക്

**മാത്യൂസ് ഏബ്രഹാം**
**(ബെൻസി) & ഫാമിലി**
**ഓലിക്കൽ,**
**വയലത്തല**

# വന്ദ്യനായ ഓലിക്കൽ റവ. എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പ മദ്ധ്യതിരുവിതാംകൂറിന്റെ ആചാര്യശ്രേഷ്ഠൻ



**അഡ്വ. ഏബ്രഹാം മാത്യു പനച്ചമൂട്ടിൽ**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സീനിയർ വൈദികനും വയത്തല ഓലിക്കൽ കുടുംബാംഗവുമായ വന്ദ്യനായ എം. എം. മാത്യൂസ് കോർ എപ്പിസ്കോപ്പ മദ്ധ്യതിരുവിതാംകൂറിന്റെ ശ്രേഷ്ഠ ഇടയനായിരുന്നു. 96–ാം വയസ്സിൽ നമ്മെ വിട്ടുപിരിയുന്ന ദിവസം വരെയും പ്രവർത്തനമണ്ഡലത്തിൽ അദ്ദേഹം സദാ കർമ്മ നിരതനായിരുന്നു. പ്രാഥമിക വിദ്യാഭ്യാസം പോലും ലഭിക്കുന്നത് നന്നേ പ്രയാസമായിരുന്ന കാലഘട്ടത്തിൽ കോഴഞ്ചേരി സെന്റ് തോമസ് കോളേജിൽ നിന്നും ഉന്നത നിലയിൽ ബി എ ഡിഗ്രി പാസായതിനുശേഷം വൈദിക പഠനത്തിനായി യാതൊരു പരപ്രേരണയും കൂടാതെ ദൈവശബ്ദം കേട്ട് കോട്ടയം വൈദിക സെമിനാരിയിലെ പഠനത്തിന് കടന്നുപോയ അച്ചന്റെ തീരുമാനം ഏറെ വെല്ലുവിളികൾ നിറഞ്ഞതാണ്. ഓലിക്കൽ അച്ചൻ വൈദിക സെമിനാരിയിൽ ചേർന്ന കാലയളവിൽ നമ്മുടെ നാട്ടിൽ ഡിഗ്രി പാസായ ഒരു ചെറുപ്പക്കാരൻ കേന്ദ്ര/ സംസ്ഥാനസർക്കാരിന്റെ ഏതെങ്കിലും സർവ്വീസുകളിൽ അന്ന് ജോലിയിൽ പ്രവേശിച്ചിരുന്നുവെങ്കിൽ പിന്നീടു വിരമിക്കുമ്പോൾ സർക്കാരിന്റെ ഉന്നതനായ നിലയിൽ നിന്നും സാമ്പത്തികമായി നല്ല നിലയിൽ വിരമിക്കുവാൻ കഴിയുമായിരുന്നു. മലങ്കര സഭയുടെ കശീശയായി 1954–ൽ അച്ചൻ പട്ടമേൽക്കുമ്പോൾ തന്നെ പ്രവർത്തനസരണിയിൽ ഏറെ വെല്ലുവിളികളെ നേരിടുന്ന കാലഘട്ടമാണ്. മലയോര പ്രദേശമായ റാന്നി, കോഴഞ്ചേരി താലൂക്കുകളിലെ വിവിധ ഇടവകകളിൽ ശുശ്രൂഷ ചെയ്യുമ്പോൾ അച്ചൻ ദേശത്തിന്റെ പട്ടക്കാരനായിരുന്നു. നാനാജാതി മതസ്ഥരെ സമഭാവനയിൽ കാണുവാനും അവരെ എല്ലാവരെയും ഹൃദയപൂർവ്വം സ്നേഹിക്കാനും ഉൾക്കൊള്ളുവാനും കഴിയുന്നത് ഓലിക്കലച്ചന്റെ പ്രവർത്തന സരണിയിലെ മുഖമുദ്രയായിരുന്നു. വാഹനസൗകര്യം ഏറെയില്ലാതിരുന്ന കാലയളവിൽ ദുർഘടം പിടിച്ച മലയിടുക്കുകളിലൂടെ പട്ടത്വ ശുശ്രൂഷയ്ക്കായി നടന്നു പോകുന്ന കാഴ്ച ഇന്നും എന്റെ ഹൃദയത്തിൽ നിന്നും മായാതെ നിൽക്കുന്നു. അച്ചന്റെ ശുശ്രൂഷകൾ ദൈവാലയത്തിന്റെ നാല് ചുവരുകളിൽ മാത്രം ഒതുങ്ങി നിന്നിരുന്നില്ല. മറിച്ച് അദ്ദേഹം ഇടവകജനങ്ങളുടെ സുഖദുഃഖങ്ങളിൽ അവരോടൊപ്പം പങ്കാളിയാവുകയും അവർക്ക് ആശ്വാസത്തിന്റെയും കൈത്താങ്ങിന്റെയും ഒരു ശക്തി ശ്രോതസായി പ്രവർത്തിച്ചത് അച്ചനെയെന്നും മറ്റുള്ളവരിൽ നിന്നും വ്യത്യസ്ഥനാക്കിയിരുന്നു.

ഓലിക്കൽ അച്ചന്റെ അനിതരസാധാരണമായ സംഘടനാ പാടവവും ദീർഘദൃഷ്ടിയും മലങ്കരസഭയ്ക്കും നമ്മുടെ സമൂഹത്തിനും വലിയ ദിശാബോധമാണ് നൽകിയിരിക്കുന്നത്. സത്യത്തിന്റെയും നീതിയുടെയും പാതയിൽ എന്നും ഉറച്ചു നിൽക്കാൻ അച്ചൻ കാണിച്ച വലിയധീരത മാനുഷികമല്ല, ദൈവദത്തമാണെന്ന് ഞാൻ വിശ്വസിക്കുന്നു. ഓലിക്കൽ അച്ചനെ എന്റെ മാതാപിതാക്കൾക്ക് അവരുടെ വിദ്യാർത്ഥി ജീവിതം മുതൽ വളരെ നന്നായി അറിയാമായിരുന്നു. അത്തരത്തിൽ

അച്ചന്റെ കുടുംബം എന്റെ കുടുംബവുമായി നല്ല സുഹൃദ്ബന്ധമായിരുന്നു. എന്നാൽ എനിക്ക് അച്ചനെ അടുത്ത് പരിചയപ്പെടുവാൻ കഴിഞ്ഞത് 1980 മുതലാണ്. ആ കാലയളവിൽ അച്ചന്റെ ഏക മകൻ സാബു ഓലിക്കൽ റാന്നി സെന്റ് തോമസ് കോളേജിൽ ഡിഗ്രിപഠനത്തിന് ചേർന്നു. ആ കാലയളിൽ സാബു കേരള വിദ്യാർത്ഥി കോൺഗ്രസിന്റെ കൊല്ലം ജില്ല യിലെ അറിയപ്പെടുന്ന നേതാവായിരുന്നു. പിന്നീട് അദ്ദേഹം കെ എസ് സിയുടെയും കേരള യൂത്ത് ഫ്രണ്ടിന്റെയും സംസ്ഥാന ഭാര വാഹിയായും തുടർന്ന് കേരള കോൺഗ്രസിന്റെ സംസ്ഥാന നേതൃനിരയിൽ എത്തുവാനും കഴി ഞ്ഞു. സാബുവുമായിട്ടുള്ള പരിചയപ്പെടലിനു ശേഷം ഞങ്ങൾക്കൊന്നിച്ച് രാഷ്ട്രീയ പ്രവർത്തനം നടത്തുവാനും കഴിഞ്ഞു. ആ കാലയളവിൽ ഓലിക്കലച്ചനെ പലപ്പോഴും കണ്ടുമുട്ടുവാനുള്ള അവസരം ഉണ്ടായി. മകന്റെ രാഷ്ട്രീയ പ്രവർത്തനത്തിന് ആവശ്യമായ എല്ലാ കൈത്താങ്ങുകളും അച്ചൻ നൽകു മ്പോൾ നൽകിയിരുന്ന ചെറിയ ഉപദേശം എന്റെ സ്മൃതിപഥത്തിൽ ഇന്നും മായാതെ നിൽക്കുന്നു. മോനെ അസത്യത്തിനും അധർമ്മ ത്തിനും ഒരിക്കലും കൂട്ടുനിൽക്കരുത്. സാബു രാഷ്ട്രീയത്തിന് നേതൃത്വം നൽകിയിരുന്ന കാലയളവിൽ തന്റെ പിതാവിന്റെ വാക്കുകൾ ഏറെ ശ്രദ്ധിച്ചിരുന്നു. സാബു നന്നെ ചെറുപ്പ ത്തിൽ തന്നെ ചെറുകോൽ ഗ്രാമപഞ്ചായ ത്തിന്റെ പ്രസിഡന്റായി ആ കാലയളവിൽ അഴി മതിരഹിതമായ പൊതുപ്രവർത്തനം നടത്തു വാൻ അദ്ദേഹത്തിന് സാധിച്ചത് മഹാനായ അദ്ദേഹത്തിന്റെ പിതാവിന്റെ പ്രേരകശക്തിയാ യിരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു.

വന്ദ്യനായ ഓലിക്കൽ അച്ചൻ മലയോര ങ്ങളുടെ റാണിയായ റാന്നിയും സമീപപ്രദേശ ങ്ങളുടെയും ഇടയശ്രേഷ്ഠനായിരുന്നു. വാക്കും പ്രവൃത്തിയും ഒരു പോലെ സമന്വയിപ്പിച്ച് ജീവിതം നയിച്ച് ദൈവസന്നിധിയിലേക്ക് വാങ്ങിപോയ അച്ചന്റെ നല്ല ഓർമ്മകൾക്കു മുന്നിൽ പ്രാർത്ഥനാപൂർവ്വം പ്രണാമം അർപ്പി ക്കുന്നു.

# ഓർമ്മയുടെ തീരത്ത്...

പി.ഐ. മാത്യു (റോയി) പത്തനംതിട്ട.



ജീവിതകാലം മുഴുവൻ സഭയ്ക്കും സമുദായത്തിനും ഇടവകയ്ക്കും ദൈവാശ്രയ ത്തോടും ആത്മാർത്ഥതയോടും സുധീരമായി സേവനം ചെയ്യുക മാത്രമല്ല സുധീരമായ നേതൃത്വം കൊടുക്കുകയും ചെയ്തിട്ടുള്ള ഒരു വൈദിക ശ്രേഷ്ഠനായിരുന്നു ഓലിയ്ക്കൽ വന്ദ്യ എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പ.

സത്യവിശ്വാസത്തിനുവേണ്ടി അച്ചൻ സഹിച്ച ത്യാഗങ്ങളും വേദനകളും, നഷ്ടങ്ങളും വളരെ വലുതാണ്. പരിശുദ്ധ ഔഗേൻ ബാവായുടെ സെക്രട്ടറിയായി പിറവം പള്ളിയിൽ കഴിയവേ അക്രമികളായ വിഘടിത വിഭാഗത്തിന്റെ പീഡനങ്ങൾ ഏറ്റുവാങ്ങിയ അദ്ദേഹം സഭക്കു വേണ്ടി ജീവിക്കുന്ന രക്ത സാക്ഷിയായി. കെട്ടടങ്ങാത്ത കർമ്മവീര്യം അച്ചന്റെ പ്രത്യേകതയായിരുന്നു. കടുകിട വ്യതിചലിക്കാത്ത സഭാവിശ്വാസവും ലക്ഷ്യത്തിലെത്താനുള്ള അദമ്യമായ ഇച്ഛാ ശക്തിയും പിതാക്കന്മാരോടുള്ള ബഹുമാ നവും ഭക്തിയും ആ പിതാവ് എപ്പോഴും കാത്തു സൂക്ഷിച്ചിരുന്നു.

മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ 1987 ൽ വികാരിയായി എത്തി അഞ്ചു വർഷക്കാലം ഇടവകയുടെ ആദ്ധ്യാത്മികമായ പുരോഗമനത്തിന് ആവശ്യമായ പ്രവർത്തനങ്ങൾ നടത്തിയ അദ്ദേഹത്തെ ഓരോ നിലയിലുള്ളവർക്ക് ആരാധ്യനാക്കിത്തീർത്തിരുന്നു. ഇടവകയുടെ ഓഫീസ് കെട്ടിടം, പുതിയ പള്ളി നിർമ്മാണ സമയത്ത് താൽക്കാലിക പള്ളിയായി ഉപയോഗിച്ചിരുന്ന പാരിഷ് ഹാൾ, ആഡിറ്റോറിയം നിൽക്കുന്ന സ്ഥലം തുടങ്ങിയവ അച്ചന്റെ സേവനകാലത്ത് ഉണ്ടായതാണ്. തുമ്പമൺ ഭദ്രാസനം പിളർന്ന് ചെങ്ങന്നൂർ ഭദ്രാസനം രൂപം കൊള്ളുമ്പോൾ ഉണ്ടായ കോലാഹലങ്ങൾ ക്കിടയിൽ, 1987 ൽ തുമ്പമൺ ഭദ്രാസനം ഒറ്റക്കെട്ടായി നടത്തിയ മദ്ധ്യതിരുവിതാംകൂർ കൺവൻഷൻ സപ്തതി ആഘോഷത്തിന്റെ പ്രസിഡന്റായി ശോഭിച്ചിരുന്നു. പത്തനംതിട്ട യിൽ ഓർത്തഡോക്സ് കാരുടെ ശക്തിയും കൂട്ടായ്മയും തെളിയിച്ച ആഘോഷ മായിരുന്നു അത്.

സഭാ മാനേജിംഗ് കമ്മിറ്റിയിലേക്ക് 1989 ഡിസംബറിൽ നടന്ന തെരഞ്ഞെടുപ്പിൽ ഏറ്റവും കൂടുതൽ വോട്ടു നൽകി അസോസിയേഷൻ പ്രതിനിധികൾ അച്ചനെ വിജയിപ്പിച്ചു. പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുടെ പ്രിയപ്പെട്ട ശിഷ്യനായിരുന്ന ഓലിക്കലച്ചൻ, പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായുടെ കാലത്ത് മെത്രാപ്പോലീത്ത തെരഞ്ഞെടുപ്പിൽ ബഥനി ആശ്രമത്തിലെ മാർ പക്കോമിയോസ് തിരുമേനിക്ക് അനുകൂല നീക്കം നടത്തിയ വരിൽ പ്രമുഖൻ അച്ചനായിരുന്നു. വന്ദ്യ എം.റ്റി. ജോസഫച്ചന്റെ ഒപ്പം കോട്ടയത്തു നടത്തിയ പത്രസമ്മേളനം മലങ്കര മക്കളെ വലിയതായി സ്വാധീനിച്ചിരുന്നു.

തുമ്പമൺ ഭദ്രാസന വിഭജനത്തോടനുബന്ധിച്ച് നടന്ന വിവാദങ്ങളിൽ തന്നെ ഏറ്റവും സ്നേഹിച്ചിരുന്ന കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി

യോടൊപ്പം ഉറച്ചു നിന്നിരുന്നു. അതുമൂലം പിൽക്കാലത്ത് പല ഒറ്റപ്പെട ലുകളും മാറ്റിനിർത്തലുകളും ഉണ്ടായിട്ടുണ്ട്. അതൊന്നും അച്ചൻ വകവെച്ചി രുന്നില്ല. അച്ചന്റെ ജീവിതം അത്യന്തം ലാളിത്യം നിറഞ്ഞതായിരുന്നു. പലരേയും വൈദിക സ്ഥാനത്തേക്ക് കൈപിടിച്ച് ഉയർത്തി യിട്ടുണ്ട്. അദ്ദേഹത്തിന്റെ സഭാ സ്നേഹവും സ്തുത്യർഹമായ സേവനവും കണക്കിലെ ടുത്ത് 2010 ജനുവരി 23 ന് ശനിയാഴ്ച തുമ്പമൺ ഭദ്രാസനാധിപൻ അഭി വന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മീസ് തിരു മനസ്സു കൊണ്ട് അച്ചന് ബേസിൽ അരമന ചാപ്പ ലിൽവച്ച് കോർ എപ്പിസ്കോപ്പ സ്ഥാനം നൽകുകയുണ്ടായി. അഭിവന്ദ്യരായ ഡോ. തോമസ് മാർ അത്താസിയോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഏബ്രഹാം മാർ എപ്പിപ്പാനി യോസ് എന്നീ തിരുമേനിമാരുടെ മഹനീയ സാന്നിദ്ധ്യം ഉണ്ടായിരുന്നു.

ബഹുമാനപ്പെട്ട അച്ചനുമായി എനിക്ക് വളരെയേറെക്കാലത്തെ അടുത്ത ബന്ധ മുണ്ട്. മാക്കാംകുന്ന് കത്തീഡ്രലിൽ അച്ചന്റെ കാലത്ത് ട്രസ്റ്റിയായി പ്രവർത്തിക്കു വാൻ അവസരം എനിക്ക് ലഭിച്ചിട്ടുണ്ട്. 1992 ൽ തുമ്പമൺ ഭദ്രാസന കൗൺസിലിലും 2002 ൽ സഭാ മാനേജിംഗ് കമ്മിറ്റിയിലും അംഗമാകു വാൻ എനിക്ക് സാധിച്ചത് അച്ചന്റെ സ്വാധീ നത്തിന്റേയും പ്രവർത്തനത്തിന്റെയും ഫലമായിരുന്നു. അദ്ദേഹത്തിന്റെ വാത്സല്യവും സ്നേഹവും മരണംവരെയും എനിക്ക് ലഭിച്ചിരുന്നു. അദ്ദേഹത്തിന്റെ വിലപ്പെട്ട ഉപ ദേശങ്ങളും ഉത്തേജനവും എനിക്ക് സഭാ പ്രവർത്തനത്തിൽ വഴികാട്ടിയായിരുന്നു.

എല്ലാവിധത്തിലും പ്രശോഭിതനായി രുന്ന ഈ വൈദികശ്രേഷ്ഠൻ ജഡപ്രകാരം നമ്മോടുകൂടെ ഇല്ലായെങ്കിലും അദ്ദേഹ ത്തിന്റെ പ്രാർത്ഥന നമുക്ക് എന്നും താങ്ങും തണലുമാണ്. പ്രിയപ്പെട്ട ആത്മീയ പിതാ വെന്ന നിലയിൽ ആ മഹത് ജീവിതത്തിന്റെ പാവന സ്മരണക്ക് മുമ്പിൽ എന്റെ ആദരാ ഞ്ജലികൾ സവിനയം അർപ്പിച്ചുകൊ ള്ളുന്നു.



## സ്മരണാഞ്ജലി

**ജോൺ വർഗീസ് (രാജു)**
**& ഫാമിലി (UAE)**
**ഓലിക്കൽ, അടൂർ**



## ഓലിക്കൽ മാത്യൂസ് കോറെപ്പിസ്കോപ്പ

# മരിക്കാത്ത ഓർമ്മകൾ

**സാബു ഏലിയാസ് കുവൈറ്റ്**

**"ദൈവത്തിൽ നിന്നുംജനിച്ചതൊക്കെയും ലോകത്തെ ജയിക്കുന്നു ലോകത്തെ ജയിച്ച ജയമോ നമ്മുടെ വിശ്വാസം തന്നെ" (1 യോഹന്നാൻ 5:4)**

ഈ ഭൂവിലെ എല്ലാ ജീവജാലങ്ങളും ദൈവസൃഷ്ടിയാകുന്നുവെങ്കിലും ദൈവത്താൽ തിരഞ്ഞെടുക്കപ്പെടുന്ന ജീവിതങ്ങൾ ചുരുക്കമാണ്. ഒരു കുഞ്ഞു അമ്മയുടെ ഉദരത്തിൽ ഉരുവാകുന്നതിന് മുൻപുതന്നെ സകലതും ദൈവത്തിൽ നിക്ഷിപ്തമായിരിക്കുമ്പോൾ ജന്മം നൽകുന്ന മാതാപിതാക്കളുടെ നിഷ്ഠാപൂർണ്ണമായ ആത്മീയജീവിതവും ജീവിച്ചു വളരുന്ന സാഹചര്യങ്ങളും അനുകൂലമായി തീരുമ്പോൾ തങ്ങളുടെ മക്കളും ദൈവീകതയിൽ ആയിത്തീരുന്നു. ആ ആത്മീയശക്തി പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുമ്പോൾ തന്റെ ജീവിതം ദൈവത്തിനായി വേർതിരിക്കപ്പെടുകയും കർത്താവിന്റെ അപ്പോസ്തോലീകപദവിയിലേക്കു നയിക്കപ്പെടുകയും ചെയ്യുന്നു.

2014-15 കാലഘട്ടങ്ങളിൽ ഞാൻ കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ സെക്രട്ടറിയായി സേവനം അനുഷ്ഠിക്കുമ്പോൾ ബഹുമാനപ്പെട്ട ഓലിക്കൽ മാത്യൂസ് അച്ചനും സഹധർമ്മിണി അന്നമ്മക്കൊച്ചമ്മയും മക്കളെ സന്ദർശിക്കുന്നതിനായി ചില മാസങ്ങൾ കുവൈറ്റിൽ എത്തിച്ചേരുകയും മഹാഇടവകയുടെ ആരാധനകൾ നടക്കുന്ന വിവിധ ആലയങ്ങളിൽ വിശുദ്ധ കുർബാന അർപ്പിക്കുകയും പ്രത്യേകിച്ച് ഹാശാആഴ്ചയിൽ ഒരുക്കിയ കാൽകഴുകൽ ശുശ്രൂഷയിൽ സംബന്ധിക്കുകയും ഇടവകയുടെയും ആത്മീയ സംഘടനകളുടെയും ഒട്ടനവധി പരിപാടികളിൽ അതിഥിയായി കടന്നു വരികയും ചെയ്തത് മായാത്ത ഓർമ്മയായി ഇന്നും മനസ്സിൽ തിളങ്ങി നിൽക്കുന്നു. ആത്മീകത നിറഞ്ഞു പഞ്ചീരി തൂകുന്ന മുഖകാന്തിയും ആരാധനയിൽ നിറഞ്ഞുനിൽക്കുന്ന പരിശുദ്ധാത്മനിറവും അർത്ഥസമ്പുഷ്ടമായ മാധുര്യമേറിയ വാക്കുകളും സ്നേഹസമ്പന്നമായ സാഹോദര്യ സ്നേഹവും നർമ്മസല്ലാപങ്ങളും ഒരു വ്യക്തി ജീവിതത്തിൽ മറ്റുള്ളവരിൽനിന്നും അച്ചനെ വ്യത്യസ്തനാക്കുന്നു.

മഹാ ഇടവകയുടെ വികാരിയായിരുന്ന ബഹുമാനപ്പെട്ട രാജു തോമസ് അച്ചൻ (ഇന്ന് വന്ദ്യ തോമസ് റമ്പാച്ചൻ) ഇടവക വികാരിയായി സേവനം അനുഷ്ഠിക്കുമ്പോൾ ഞങ്ങൾ ഓലിക്കൽ അച്ചന്റെ പ്രത്യേക ക്ഷണപ്രകാരം അച്ചൻ താമസിച്ചിരുന്ന മക്കളുടെ ഭവനം സന്ദർശിക്കുകയും വളരെ ബഹുമാന പുരസരം ഞങ്ങളെ സ്വീകരിക്കുകയും ദീർഘസമയം ജീവിതാനുഭവങ്ങളെ ചേർത്തുനിർത്തി പല വിശേഷങ്ങൾ പങ്കു വയ്ക്കുകയും ഒരുക്കിയ വിഭവസമൃദ്ധമായ അത്താഴവിരുന്നിൽ പങ്കാളികളാകുവാനും നർമ്മസല്ലാപങ്ങളിലൂടെ സമയം കടന്നുപോയതറിയാതെ രാത്രി വൈകും വരെയും അച്ചനോടും കുടുംബത്തോടും ഒപ്പമായിരിക്കുവാനും ലഭിച്ച സൗഭാഗ്യനിമിഷം ഇന്നും പുതുമ നിറഞ്ഞതായി നിലനിൽക്കുന്നു.

പരിശുദ്ധ തിരുവചനത്തിൽ പറഞ്ഞിരിക്കുന്നതുപോലെ നീതിമാന്മാരുടെ ഓർമ്മ എന്നും ഭൂമിയിൽ നിലനിൽക്കും. ഈ ലോക ജീവിതത്തിൽ നിന്നും വന്ദ്യ അച്ചൻ ദൈവ സന്നിധിയിലേക്കു ചേർക്കപ്പെട്ടിട്ടു ഒരു വർഷം പിന്നിടുമ്പോഴും അച്ചനെ അറിഞ്ഞവരുടെയെല്ലാം മനസ്സിൽ സമ്മാനിച്ചിട്ടുള്ള ഓർമ്മകൾ കാലങ്ങൾ എത്ര കടന്നു പോയാലും മരിക്കാത്ത ഓർമ്മകളായി സജീവമായിരിക്കും. ഇമ്പങ്ങളുടെ പറുദീസയിൽ വന്ദ്യ അച്ചന്റെ ആത്മാവ് ദൈവീക ശോഭയിൽ നിലനിൽക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ആ പുണ്യപിതാവിന്റെ നല്ലപാതകൾക്കു മുൻപിൽ ശിരസ്സ് നമിച്ചുകൊണ്ടു പ്രാർത്ഥനയോടെ പ്രണാമം അർപ്പിക്കുന്നു.

# മലങ്കരസഭാ പിതാക്കൻമാർക്ക് പ്രിയങ്കരനായിരുന്ന ഓലിക്കൽ അച്ചൻ



**ഷാജി മഠത്തിലേത്ത്**
(തുമ്പമൺ ഭദ്രാസന മുൻ കൗൺസിൽ അംഗം)

ദൈവത്തിന്റെ സ്വന്തം നാടായ മലയാള ക്കരയുടെ മടിത്തട്ടിൽ പരിശുദ്ധി വിതറി ചുറ്റുപാടും പ്രകാശം പരത്തി മലമേൽ ശോഭി ക്കുന്ന വയലത്തല മാർ സേവേറിയോസ് ദേവാ ലയത്തിന്റെ പ്രാരംഭകാലം മുതൽ സജീവ മായിട്ടുള്ള ഭവനങ്ങളിലൊന്നാണ് ഓലിക്കൽ.

കുടുംബത്തിൽനിന്നും ദൈവവിളിക്ക് യോഗ്യമായി ജീവിച്ച് സഭയോടും സഭാപിതാ ക്കന്മാരോടും ദീർഘകാലം ദൃഢമായ ബന്ധവും കൂറും ഭക്തിയും പുലർത്തി മലങ്കര സഭാ പിതാക്കന്മാരുടെ മനസ്സിൽ ഇടം കണ്ടെത്തിയ ഒരു ആചാര്യശ്രേഷ്ഠനായിരുന്നു ഭാഗ്യ സ്മരണാർഹനായ ഓലിക്കൽ എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പ.

പൗരോഹിത്യത്തിലെ ആദ്യപടിയായ ക്ലേറിസ്ഥാനം തനിക്ക് നൽകിയ പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുതൽ പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ വരെയുള്ള 6 കാതോ ലിക്കാ ബാവാ തിരുമേനിമാരും മലങ്കര സഭയിലെ അച്ചന്റെ സമകാലീകരായിരുന്ന മെത്രാപ്പോലീത്തന്മാരുമായുള്ള സ്നേഹവും ഭക്തിയും വാൽസല്യവും ഒക്കെ വിവരിച്ച പ്പോൾ അച്ചന്റെ മുഖപ്രസാദവും മനസ്സിന്റെ സന്തോഷവും വർണ്ണനാധീതമായിരുന്നു.

വൈദീക സെമിനാരി പഠനകാലത്ത് ഒരേ ക്ലാസ്സിൽ പഠിച്ച രണ്ടു ശെമ്മാശൻമാരായിരുന്നു ഓലിക്കൽ എം.എം. മാത്യൂസും വടക്കു നിന്നുള്ള കെ.കെ. മാത്യൂസും. പേരുപോലെ ഒരുമയോടെ തുടങ്ങിയ ആ സുഹൃദ് ബന്ധം രണ്ടു പേരും ജീവിതകാലം മുഴുവൻ ഒരുമ യോടെ കാത്തുസൂക്ഷിച്ചു. പിൽക്കാലത്ത് മലങ്കര സഭയിലെ എളിമയുടെ പ്രവാചകൻ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരു മേനിയാണ് അന്നത്തെ സഹപാഠി കെ.കെ. മാത്യൂസ് ശെമ്മാശൻ. അന്ന് അവർക്കൊപ്പ മുണ്ടായിരുന്ന കെ.ടി. തോമസ് ശെമ്മാശൻ ആണ് അഭിവന്ദ്യ തോമസ് മാർ മക്കാറിയോസ് തിരുമേനി ഓലിക്കൽ അച്ചനും മക്കാറിയോസ് തിരുമേനിയും തമ്മിലുള്ള ബന്ധം ഓലിക്കൽ അച്ചന്റെയും തിരുമേനിയുടേയും വാക്കുകളിൽ പറഞ്ഞാൽ ഇരട്ട പിറന്നസഹോദരങ്ങൾക്കു തുല്യം. മക്കാറിയോസ് തിരുമേനി എന്ന് നാട്ടി ലെത്തിയാലും എത്ര തിരക്കായാലും സഹപാ ഠിയായ ഓലിക്കലച്ചനെ വയലത്തലയിലുള്ള ഭവനത്തിലെത്തി സൗഹൃദം പങ്കിട്ടേ തിരിച്ചു പോകാറുള്ളു. അഭിവന്ദ്യ തിരുമേനിയുടെ നാട്ടി ലുള്ള പല പ്രവർത്തനങ്ങളുടെയും മുഖ്യ സംഘാടകൻ ഓലിക്കലച്ചനായിരുന്നു.

പത്തനംതിട്ട കാതോലിക്കേറ് കോളജിലെ ആദ്യ ബാച്ചിലെ വിദ്യാർത്ഥിയായിരുന്ന ഓലി ക്കൽ എം.എം. മാത്യൂസ് ശെമ്മാശൻ അന്ന് അതേ ക്ലാസ്സിൽ രണ്ട് പൗരോഹിത്യ സ്ഥാനി കളുംകൂടി ഉണ്ടായിരുന്നു. ഡീക്കൻ പി.വി. ജോസഫ് (പിന്നീട് ജോസഫ് മാർ പക്കോമി യോസ്) കുമ്പഴ ശങ്കരത്തിലെ യോഹന്നാൻ കോർ എപ്പിസ്കോപ്പ അച്ചനും, അന്ന് കാതോ ലിക്കേറ്റ് കോളജിന്റെ പ്രഥമ പ്രിൻസിപ്പലായി രുന്ന പി.ഇ. ദാനിയേൽ റമ്പാച്ചൻ പിന്നീട് ദാനിയേൽ മാർ പീലക്സിനോസ് മെത്രോ പ്പോലീത്തയായി ഉയർത്തപ്പെട്ടു. തിരുമേനി യോട് ശിഷ്യനായ ഓലിക്കൽ അച്ചൻ ജീവിത ത്തിലുടനീളം വളരെ വിശ്വസ്തതയോടെയുള്ള ഭക്തിയും കൂറുമാണ് നിലനിർത്തിയിരുന്നത്. തിരുമേനിയുടെ ഏറ്റവും അടുത്ത വൈദികനാ യിരുന്ന ഓലിക്കലച്ചന്റെ കഴിവിലും പള്ളിഭര ണത്തിലും ഉള്ള മികവു മനസ്സിലാക്കി പത്ത നംതിട്ട മാക്കാംകുന്ന് പള്ളിയുടെ വികാരിയായി ദീർഘകാലം പ്രവർത്തിക്കാൻ അവസരം നൽകി.

അഭിവന്ദ്യ തീരുമേനിയുടെ താൽപര്യപ്ര കാരം മലങ്കരസഭ മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട ഓലിക്കലച്ചനെ തുമ്പ മൺ ഭദ്രാസനത്തിലെ പല നിർണായക

സന്ദർഭങ്ങളിലും പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുമായി ഉള്ള കൂടിക്കാഴ്ച കൾക്കും ചർച്ചകൾക്കും തിരുമേനി ചുമതല പ്പെടുത്തിയിരുന്നു ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ പീലക്സിനോസ് തിരുമേനി ഏൽപ്പി ക്കുന്ന എല്ലാ ദൗത്യങ്ങളും വളരെ നല്ല രീതി യിൽ പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുടെ അടുത്ത് അവതരിപ്പിച്ച് അനുകൂലമായ തീരു മാനങ്ങൾ എടുപ്പിക്കുന്നതിൽ ഓലിക്കൽ അച്ചന് പ്രത്യേക കഴിവ് ഉണ്ടായിരുന്നു.

തുമ്പമൺ ഭദ്രാസന സെക്രട്ടറിയായിരുന്ന കോഴഞ്ചേരി തേവറുവേലിൽ റ്റി.ജി. ജോർജ്ജ് അച്ചനും ഓലിക്കലച്ചനും തമ്മിൽ ചെറുപ്പം മുതലേ വളരെ സ്നേഹബന്ധത്തിൽ കഴിഞ്ഞ വരാണ്. 1977 മേയ് 16 ന് മാവേലിക്കര എം.എ സ്.എസ്. ഹൈസ്കൂളിൽവച്ച് നടന്ന മലങ്കര സുറിയാനി അസോസിയേഷനിലെ മെത്രാൻ തെരഞ്ഞെടുപ്പിൽ വന്ദ്യ റ്റി.ജി. ജോർജ്ജ് അച്ചന്റെ പേര് തുമ്പമൺ ഭ്ദരാസന വൈദീക യോഗത്തിൽ നിർദ്ദേശിച്ചത് യുവ വൈദികനായ ഓലിക്കൽ അച്ചനാണ്. തിരുവനന്തപുരം ഭദ്രാ സനാധിപനായി വാഴിക്കപ്പെട്ട അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദീയസ്കോറോസ് തിരുമേ നിക്ക് എപ്പോഴും അതിന്റെ വാൽസല്യം അച്ച നോട് പുലർത്തിയിരുന്നു.

അങ്കമാലി-ബോംബെ ഭദ്രാസനാധിപനാ യിരുന്ന അഭിവന്ദ്യ ഫീലിപ്പോസ് മാർ തെയോ ഫിലോസ് തിരുമേനിയുടെയുും ഓലിക്കൽ അച്ചൻ വളരെ അടുത്ത ബന്ധവും അവിടെ യുള്ള പ്രശ്നബാധിത പള്ളികൾ പലപ്പോഴും അച്ചൻ സന്ദർശിച്ച് തിരുമേനിക്ക് ധാർമിക പിന്തുണയും നൽകിയിരുന്നു.

ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരു മേനി തുടങ്ങിയ ഭദ്രാസന മെത്രാപ്പോലീത്ത ന്മാരോടും അച്ചൻ വളരെ അടുത്ത ബന്ധം പുലർത്തിയിരുന്നു.

ബോംബെ ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ കുടുംബവു മായി ബന്ധവും ഉണ്ട്. അഭിവന്ദ്യരായ ഏബ്രഹാം മാർ എപ്പിപ്പാനിയോസ്, മാത്യൂസ് മാർ തേവോദോസ്യോസ് ഭാഗ്യസ്മരണാർഹ നായ ഔഗേൻ തിരുമേനി എന്നിവരോടെല്ലാം പുത്രവാൽസല്യത്തിന് തുല്യമായ ബന്ധമാണ് അച്ചൻ നിലനിർത്തിയിരുന്നത്. അവരെല്ലാം അച്ചന്റെ ഭവനം അനേകം തവണ സന്ദർശിച്ച് അച്ചന്റെ ക്ഷേമം അന്വേഷിക്കുകയും ബന്ധ ങ്ങൾ പുലർത്തുകയും ചെയ്തിരുന്നു.

തിരുമുറ്റം ഇടവക വികാരിയായി ഓലിക്ക ലച്ചൻ തുമ്പമൺ ഭദ്രാസന കൗൺസി ലംഗംകൂടിയായ എന്റെ പിതാവ് എം.ജി. മാത്യു വിന്റെ അടുത്ത സുഹൃത്തും ആചാര്യസഹോ ദരനും ആയിരുന്നു. എന്റെ സഹോദരീ ഭർത്താവും തുമ്പമൺ ഭദ്രാസന സെക്ര ട്ടറിയുമായിരുന്ന വന്ദ്യ രാജു എം. ദാനിയേല ച്ചൻ (വടുതല-ഓമല്ലൂർ വയലത്തല പള്ളി വികാരിയായിരുന്നപ്പോൾ അച്ചനു നൽകിയ പിന്തുണ വിലമതിക്കാൻ പറ്റാത്തതാണ്. പ്രത്യേകിച്ച് പള്ളിയുടെ മൂറോൻ കൂദാശയ്ക്ക് ഇടവകയെ ഒറ്റക്കെട്ടായി നിർത്തി ആ പരിശുദ്ധ കൂദാശ അനുഗ്രഹപ്രദമാക്കുന്നതിൽ ഓലി ക്കൽ അച്ചൻ നൽകിയ നേതൃത്വം ഒക്കെ നന്ദി പൂർവ്വമാണ് പലപ്പോഴും രാജു അച്ചൻ ഓർമ്മി ക്കുന്നത്. അതുപോലെ എന്റെ സഹോദരൻ ജോൺ മാത്യു അച്ചൻ വയലത്തല സ്ലീബാ പള്ളി വികാരിയായിരുന്നപ്പോൾ ഓലിക്കൽ അച്ചനും കുടുംബവും പ്രത്യേകിച്ച് ചെറു കോൽ പഞ്ചായത്ത് പ്രസിഡന്റായിരുന്ന അച്ചനെ മകൻ സാബു ഓലിക്കൽ നൽകിയ പിന്തുണയും സഹകരണവും വലുതായിരുന്നു.

2007 ൽ ഞാൻ തുമ്പമൺ ഭദ്രാസന കൗൺസിലിൽ മത്സരിച്ച് വിജയിക്കുന്നതിൽ ഓലിക്കലച്ചൻ എന്നോടൊപ്പം പ്രവർത്തിച്ചത് എനിക്ക് ഒരിക്കലും മറക്കാൻ സാധിക്കില്ല. അച്ചന്റെ മൂത്ത മകൾ ഓമന, ഭർത്താവ് ക്രിസ്റ്റി ച്ചായൻ എന്നിവർ എന്റെ പ്രവാസകാലത്ത് കുവൈറ്റിൽ വച്ച് നൽകിയ പിന്തുണ, സ്നേഹ ബന്ധം, അതുപോലെ അച്ചന്റെ കൊച്ചമ്മയും മാതൃതുല്യമായ സ്നേഹവും സാബു ഓലി ക്കലും അച്ചന്റെ ഇളയ മകൾ കൊച്ചുമോൾ മറ്റു കുടുംബാംഗങ്ങൾ ഒക്കെ നിലനിർത്തിപ്പോരുന്ന സ്നേഹബന്ധം, അച്ചന്റെ പിതൃതുല്യമായ സ്നേഹബന്ധത്തന്റെ ബാക്കിപത്രമാണ്.

എന്റെ ആത്മീയ പിതാവുകൂടിയായ വന്ദ്യ ഓലിക്കൽ അച്ചന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് പത്തനംതിട്ട കാതോലിക്കേറ്റ് പൂർവ്വ വിദ്യാർത്ഥി സംഘടനാ സെക്രട്ടറികൂടി യായ ഞാൻ ആ കോളേജ് ഫസ്റ്റ് ബാച്ചിലെ വിദ്യാർത്ഥികൂടിയായ ഈ വന്ദ്യ ശ്രേഷ്ഠ പുരോ ഹിതന്റെ ആത്മാവിന് നിത്യശാന്തി നേരുന്നു.

# സഭയെ സ്നേഹിച്ച പിതാവ്

**റോമിക്കുട്ടി മാത്യു, മഠത്തിലേത്ത്,**
(നിലയ്ക്കൽ ഭദ്രാസന കൗൺസിൽ മെമ്പർ)



വയലത്തല സ്ലീബാപള്ളിയിലെ ഇടയശ്രേഷ്ഠരിൽ സഹനംകൊണ്ടും പ്രാർത്ഥനാജീവിതംകൊണ്ടും അനേകരുടെ ഹൃദയങ്ങളിൽ ചിരപ്രതിഷ്ഠ നേടിയ ഒരു വൈദീകനാണ് വയലത്തല ഓലിയ്ക്കൽ എം.എം. മാത്യൂസ് കോർ എപ്പിസ്കോപ്പാ.

അച്ചന്റെ ജീവിതത്തിന്റെ അവസാന നാൾ വരെയും അച്ചൻ വളരെ സന്തോഷവാനായിരുന്നു. മലങ്കര സഭാ കേസ്സിന്റെ 2017 ലെ വിധിയും അതിനുശേഷം പിറവം പള്ളി ഉൾപ്പെടെയുള്ള പള്ളികൾ 1934 ലെ ഭരണഘടന പ്രകാരം ഭരിയ്ക്കപ്പെടുന്നതിൽ അച്ചൻ സന്തോഷത്തോടും നന്ദിയോടും ദൈവത്തെ മഹത്വപ്പെടുത്തി സംസാരിക്കുന്നത് ഞാനും എന്നെപ്പോലെയു്ള അനേകരും സാക്ഷികളാണ്. അനുഗ്രഹീത സന്താനങ്ങളാലും സൗഭാഗ്യകാലങ്ങളാലും ബഹുമാനപ്പെട്ട അച്ചനെ ദൈവം അനുഗ്രഹിച്ചു.

ബഹു. അച്ചനുമായി സംസാരിക്കുമ്പോൾ ഒരിക്കൽപോലും സഭാപിതാക്കന്മാരെപ്പറ്റിയോ, സഹ വൈദീകരെപ്പറ്റിയോ ഒരു കുറ്റവും കുറവും പറഞ്ഞുകേട്ടിട്ടില്ല. അത് തന്റെ സഭയോടുള്ള കരുതലിന്റെയും സ്നേഹത്തിന്റെയും ഒരു ഉദാഹരണമാണ് അഭിപ്രായവ്യത്യാസം ഉണ്ടെങ്കിൽ അവരെ നേരിൽ വിളിച്ച് അച്ചന്റെ നിലപാട് അറിയിക്കുന്ന രീതിയാണ്. പരസ്യമായി ആരേയും പ്രയാസപ്പെടുത്തുന്ന ഒരു വാക്കുപോലും അച്ചന്റെ വായിൽനിന്നും വരില്ല.

മലങ്കരസഭയുടെ മെത്രാപ്പോലീത്താമാർ ആര് വയലത്തലയിൽ വന്നാലും അച്ചന്റെ ഭവനത്തിൽ പോയി അച്ചനെ കണ്ടിട്ടു പോകുന്നത് ഞങ്ങൾ കണ്ടിട്ടുണ്ട്. ബഹു. അച്ചൻ മലങ്കര സഭയുടെ ചരിത്രത്തിന്റെ ഒരു ഭാഗമാണ് വയലത്തല സ്ലീബാ പള്ളി അഭിമാനത്തോടെയാണ് അച്ചനെ ഓർക്കുന്നത്. ആ വന്ദ്യ പിതാവിന്റെ ആത്മാവിന് നിത്യശാന്തി നേരുന്നു.

---



## സ്മരണാഞ്ജലി

**പി.കെ. കോശി (കൊച്ചോയി)**
**ആറൊന്നിൽ തറയത്ത് കുടുംബം**

## Forever in our Hearts
# OUR GUADIAN ANGEL

Elvis Mathews Olickal



On this occasion, I reminisce about a quote from the Holy Bible. A verse from Psalms 119 reads "Your word is a lamp to my feet and a light to my path". This verse holds a special place in my heart, as it reminds me of my grandfather.

To the world he was Very Rev. M. M. Mathews Cor-Episcopa, familiar to all as Olickal Achen; to his family, he was our dear Pappa.

I still can't get a grip over the fact that it has indeed been a year since his demise. His departure had left us in shock, unexplainable grief. He was the light, the pillar of our family. The multitude of people who mourned his passing, and the number of people who gathered at his funeral despite the pandemic, reassured us of his legacy. Two days before Pappa left us, I had an exam. Wanting his blessing, I went up to him and requested him to pray for me. Pappa put both his arms around me and gave me a heartfelt kiss on my forehead. It was the last kiss he had given anyone, and it truly is a moment I shall never forget.

The bond between us began with the holy doctrine of Baptism. Pappa's first visit to Kuwait was for my baptism. Having been born and brought up in Kuwait, I would see him only on his annual visits. We weren't close then, and I knew him only as of the "Achen Appachan ''. Soon, via God's plan, we returned to India, where I was by my Pappa's side for 4 years. Leaving Kuwait was indeed herculean for me, as I was leaving behind the place, that I had called home for 12 years. My friends, my school FAIPS-DPS, the memories are to be cherished. However, I never felt an emptiness upon returning to India as my home was always hustling and bustling with Pappa's visitors. To hear them talk, and to watch Pappa crack jokes was a treat for me. A benevolent man of strong morals and discipline, he was my role model in every sense of the word. It was Pappa who inspired me to serve the Lord Almighty by taking on the responsibilities of an Altar Boy. He would always guide me and instruct me on the teachings of the Church and the Bible. He sang and read in his thunderous voice, and invigorate us to do the same. In terms of studies, Pappa strived for excellence. He implored us to do our very best, and have paramount faith in God. Never have I ever left my home for an exam without obtaining my grandfather's blessing; such was his impact on my life. He had a strict routine throughout the day, beginning and ending with prayer. Pappa would wake up at 5 AM every morning, and begin the morning prayer. Hearing him pray I would jump awake and join him. Evenings would be rejuvenating. I would make tea for the entire household, with all of us sitting together in the drawing-room, conversing about everything under the sun and the stars. Something I always admired about Pappa was his ability to converse with others on diverse topics. The thirumenis of various dioceses were frequent visitors to the Olickal household, and I was startled by how close Pappa was to the bishops. These were bonds forged of mutual respect and will last forever. Pappa was someone who we all looked up to, someone whose favourite everyone wanted to be, someone who encouraged all of us to live up to our potential.

All in all, Very Rev. M. M. Mathews Cor-Episcopa was a compassionate and wise person, with his faith and fear of the Lord encompassing every aspect of his life.

We, Carol, Christopher, Shadrach, Elizabeth, Irits, Evelin and Elvis, are immensely proud to be the grandchildren of such an eminent person. Pappa, we know that you are guarding all of us from up above. Your absence can never be compensated for.

Let us all enlighten ourselves and bring ourselves closer to our Savior Jesus Christ like this epitome of honour and goodwill.

---



## സ്മരണാഞ്ജലി

**ഷെറി എം. തോമസ് & ഫാമിലി**
**ഓലിക്കൽ**

**ഹൂസ്റ്റൺ**

# നന്ദി

മൽക്കീസദേക്കിന്റെ ക്രമപ്രകാരം നിത്യ പുരോഹിതനായ കർത്താവ് ഈ ഭൂമിയിൽ മനുഷ്യാവതാരം ചെയ്തു തിരുസഭയെ സ്ഥാപിച്ചു. സഭയുടെ കെട്ടുപണിക്കായി അപ്പോസ്തലന്മാരെയും ഏവൻഗേലിസ്ഥന്മാരെയും പ്രവാചകന്മാരെയും കൽപ്പിച്ചാക്കി. തന്റെ ജനത്തിന്റെ പാപം മായ്ക്കുവാനും തന്റെ തനുരണങ്ങൾ അവർക്ക് പകർന്നേകുവാനുമായി പുരോഹിതന്മാരെയും നാഥൻ കൽപ്പിച്ചാക്കി.

ഏഴുവിളക്കിൻ നടുവിൽ ശോഭാപൂർണ്ണനായ് മാറത്തു പൊൻകച്ചയണിഞ്ഞ് നിൽക്കുന്ന ആൽഫയും ഒമേഗയും ആദ്യനും അന്ത്യനുമായ നാഥനെ സ്തുതിക്കുവാൻ ബസ്ക്കുദിശായിൻ സവിധത്തിലേക്ക് വിളിച്ചു ചേർക്കപ്പെട്ട ഞങ്ങളുടെ പ്രിയ പിതാവ് ഓലിക്കൽ എം.എം. മാത്യൂസ് കോറെപ്പിസ്ക്കോപ്പാ അന്ത്യന്തം വിശ്വസ്തതയോടും നിഷ്ഠയോടും തന്റെ ആചാര്യത്വ ശുശ്രൂഷ നിർവ്വഹിച്ചു.

തന്റെ ആടുകളെ പച്ചയായ പുൽപ്പുറങ്ങളിൽ നയിച്ച് സ്വസ്ഥതയുള്ള വെള്ളത്തിനരികെ നടത്തി പ്രാണനെ തണുപ്പിച്ച് ഉത്തമനും വിശ്വസ്തനുമായ ദാസാ എന്ന് വിളിക്ക് അർഹനായതിൽ ദൈവത്തെ സ്തുതിക്കുന്നു. കയ്യിൽ കുരുത്തോലയുമായ് പൊൻവീണകൾ പിടിച്ച് ദൈവത്തെ സ്തുതിക്കുന്ന വെണ്മവസ്ത്രധാരികളുടെ സ്വർഗ്ഗീയ വൃന്ദത്തിൽ പ്രിയ പിതാവിനെയും കാണാം എന്നു പ്രത്യാശിക്കുന്നു. അദ്ദേഹത്തിന്റെ ഒന്നാം ചരമ വാർഷികത്തിൽ ഒരു സ്മരണിക പുറത്തിറക്കുവാൻ നാഥൻ സഹായിച്ചു. ദൈവത്തിന് സ്തോത്രം.

അനുഗ്രഹാശിശുസുകൾ നൽകിയ പരിശുദ്ധ ബാവാ തിരുമേനി അഭിവന്ദ്യ തിരുമേനിമാർ എന്നിവരോടുള്ള ഭക്ത്യാദരവുകൾ സമർപ്പിക്കുന്നു. ഈടുറ്റ ലേഖനങ്ങൾ നൽകി അനുഗ്രഹിച്ച വന്ദ്യ വൈദിക ശ്രേഷ്ഠർ, മഹത്വ്യക്തികൾ, ഇതിന്റെ പ്രസാധനം ഏറ്റെടുത്ത തുമ്പമൺ ഭദ്രാസന വൈദിക സംഘം, അതിന്റെ സെക്രട്ടറി ബഹു. ജോൺ ഫിലിപ്പോസ് അച്ചൻ, ഇതിന്റെ എഡിറ്റിംഗ് ഭംഗിയായി ചെയ്ത ബഹു. വർഗീസ് കളീക്കൽ അച്ചൻ, ഡിസൈൻ ലേഔട്ട് ഭംഗീയാക്കിയ ഷാജി മാത്യു, മുദ്രണം ഭംഗിയായി നിർവഹിച്ച ശ്രീനാരായണ പ്രിന്റിംഗ് പ്രസ് മാനേജ്മെന്റ് എന്നിവരോടുള്ള നന്ദിയും നിസിമമാണ്.

ഒത്തിരി സ്നേഹത്തോടെ,

വയലത്തല

30-03-2022



**സാബു ഓലിക്കൽ**




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## നിലയ്ക്കൽ ഭദ്രാസനം





### വെരി. റവ. എം.എം. മാത്യൂസ് കോർ എപ്പിസ്ക്കോപ്പ

**ഓലിക്കൽ, വയലത്തല**




വയലത്തല ഓലിക്കൽ വീട്ടിൽ ശ്രീ. തോമസ് മാത്യുവിന്റെയും ശ്രീമതി ഏലിയാമ്മ മാത്യുവിന്റെയും മകനായി 1926 മാർച്ച് 18 ന് ജനിച്ച അങ്ങ് വയലത്തല മാർ സേവേറിയോസ് സ്ലീബാ വലിയപള്ളിയുടെ ആത്മീയ മകനായി ജന്മം കൊണ്ടതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. പൗരോഹിത്യ പദവിയുടെ മുൻകുറിയായ ശെമ്മാശപദവി ഭാഗ്യസ്മരണാർഹനായ പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽ നിന്ന് സ്വീകരിച്ചതിന്റെ 75-ാം വർഷത്തിൽ പ്രവേശിച്ചിരിക്കുന്ന ഈ അനുഗ്രഹീത നാളുകളിൽ സർവ്വശക്തനായ ദൈവത്തിന്റെ കൃപ ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.



അങ്ങയുടെ വൈദീക ശുശ്രൂഷ കാലഘട്ടത്തിൽ ഇപ്പോൾ നിലയ്ക്കൽ ഭദ്രാസനത്തിൽ ഉൾപ്പെട്ട തോട്ടമൺ സെന്റ് തോമസ് കത്തീഡ്രൽ, മതാപ്പാറ സെന്റ് തോമസ് വലിയപള്ളി, തടീത്ര മാർ ബഹനാൻ പള്ളി, തിരുമുറ്റം സെന്റ് മേരീസ് പള്ളി, പെരുനാട് ബഥനി സെന്റ് തോമസ് പള്ളി, പെരുമ്പെട്ടി സെന്റ് മേരീസ് പള്ളി, കീക്കൊഴൂർ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളി, കാട്ടൂർ സെന്റ് മേരീസ് വലിയപള്ളി, നാറാണംമൂഴി സെന്റ് ജോർജ്ജ് പള്ളി, വയലത്തല മാർ ക്ലിമ്മീസ് ബത്ശീൻ പള്ളി തുടങ്ങിയ ഇടവകകളിൽ നിർവ്വഹിച്ച ശുശ്രൂഷകളെയും 2010 ആഗസ്റ്റ് 15 ന് രൂപീകൃതമായ നിലയ്ക്കൽ ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങളിൽ ബഹു. അച്ചനും കുടുംബാംഗങ്ങളും നൽകികൊണ്ടിരിക്കുന്ന എല്ലാ സഹായ സഹകരണങ്ങളേയും നന്ദിനിറഞ്ഞ ഹൃദയത്തോടെ ദൈവസന്നിധിയിൽ സ്മരിക്കുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ സീനിയർ വൈദീകനായ അങ്ങയ്ക്ക് ശെമ്മാശപദവിയുടെ വജ്രജൂബിലിവർഷത്തിൽ നിലയ്ക്കലിലെ ആത്മീയ മക്കളുടെ ഭക്ത്യാദരപൂർവ്വമായ ആശംസകൾ നേർന്നുകൊണ്ട് ഈ സ്നേഹോപഹാരം സസന്തോഷം സമർപ്പിച്ചു കൊള്ളുന്നു.

Mar Nicodimos

**ഡോ.ജോഷ്വാ മാർ നിക്കോദീമോസ്**
**നിലയ്ക്കൽ ഭദ്രാസനാധിപൻ**

2018, ഏപ്രിൽ 15
സെന്റ് തോമസ് അരമന, റാന്നി

